# നരകപൎവ്വം.

അൎണ്ണോസ്
എന്ന വിശേഷനാമധേയം ധരിക്കപ്പെട്ട
സത്യവൈദികശ്രേഷ്ഠനാൽ ഉണ്ടാക്കപ്പെട്ടതാകുന്നു.

ഭാരതവിലാസം പ്രസ്സ് & ബുക്ക ഡെപ്പൊ,
ഹൈറോഡ്, തൃശ്ശിവപേരൂർ.



# നരകപൎവ്വം

അതായത്

## നരകത്തിന്റെ വിശേഷം

---

ഇത്

അൎണ്ണോസ്

എന്ന വിശേഷനാമധേയം ധരിക്കപ്പെട്ട

സത്യവൈദികശ്രേഷ്ഠനാൽ ഉണ്ടാക്കപ്പെട്ടിരിക്കുന്നു.

തൃശ്ശിവപേരൂർ

ഭാരതവിലാസം അച്ചുക്കൂടത്തിൽ

അച്ചടിച്ചത്.

1931.

വില അണ 6.



# നിത്യായ നമഃ

# തൃതീയസർഗ്ഗം.

# നരകാപവർഗ്ഗം.

| നരകാപവർഗ്ഗം. | പൊരുൾ |
|---|---|
| 1. വിഷ്ടപത്രയ നാഥ സകല ഗുണപൂർണ്ണ– സൃഷ്ടിപാലനാശന സർവ്വേശ്വരായ നമഃ. | 1. മൂന്നുലോകത്തിന്റെ നാഥനും, സർവ്വനന്മകളാൽ പൂരിക്കപ്പെട്ടവനും, സൃഷ്ടിപ്പും രക്ഷയും ശിക്ഷയും ചെയ്യുന്നവനുമായിരിക്കുന്ന സർവ്വേശ്വരന്നു സ്തുതി. |
| 2. ഭക്തവത്സല ദേവ നിർമ്മല ജനപ്രിയ– ദുഷ്ടത ശാന്ത്യാവൃത്തി ദോഷസേവകദ്വേഷി. | 2. ഭക്തന്മാരെ വാത്സല്യമുള്ള ദൈവവും ശുദ്ധമുള്ളവരെ പ്രിയമുള്ളവനും, ദോഷത്തെ ശിക്ഷിക്ക തൊഴിലുള്ളവനും, പാപം ചെയ്യുന്നവരെ അറയ്ക്കുന്നവനും. |
| 3. നിശ്ശേഷ ഗുണാംബുധി നിത്യസ്വഭാവ നമഃ അശരീരിമംഗല സർവ്വ ചാതുര്യപക. | 3. സർവ്വനന്മക്കടലായവനുമായി എപ്പോഴും തന്നെത്താനായിരിക്കുന്നവനായുള്ളോന്റെ നാമസ്തുതിക്കുന്നേൻ!— ഉത്തമനായ അശരീരിയും സർവ്വ സുന്ദരരൂപിയും. |
| 4. സർവ്വജ്ഞ സർവ്വ വ്യാപി സർവ്വ കാരണ ദേവ– നിരാദ്യന്താനന്ത മഹതേ നമോ നമഃ. | 4. സർവ്വവുമറിഞ്ഞിരിക്കുന്നവനും എല്ലായിടത്തും വ്യാപിച്ചിരിക്കുന്നവനും എല്ലാററിനും കാരണമായ ദൈവവും ആദിയുമന്തിയും (എന്നിരണ്ടും) ഇല്ലാത്തവനും, ഏകനും ആയ മഹാനായുള്ളോന്ന് സ്തുതി. (ഏറവും) സ്തുതി (ചെയ്യുന്നേൻ.) |
| 5. ഘോര ദുഃഖാലയ മാപതാന്നികേതനം– അദീത നിവൃത്തമായുള്ള നരകത്തിൽ. | 5. സന്തോഷമില്ലാത്ത എടവും ദുഃഖത്തിന്റെ വീടാവും പാപികളുടെ സ്ഥലവും കരച്ചിലിന്റെ ഗുഹയുമായ നരകത്തിന്റെ. |

നരകപ്പാട്ടം.

6. അവസ്ഥ ചൊല്‍വാനുള്ളില്‍ മാനസം തോന്നിയപ്പോള്‍—
ശ്രവണംകൊണ്ടു സുഖം വരാത്തില്ലതുകൊണ്ട്.

7. സല്‍ഗുണം സേവിപ്പതിനുള്ള കാരണമാകും—
ആഗസ്സു ശങ്കിപ്പാനും നിമിത്തം ഭവിച്ചീടും.

8. അദൃശ്യകഥ ചൊല്‍വാന്‍ വിഷമമുണ്ടു താനും—
ഹൃദി വിശ്വാസം വരുത്തീടുവാനതില്‍ പണി.

9. നിരര്‍ത്ഥ കഥയിതെന്നുള്ളിലുറയ്ക്കും പലര്‍—
ആര്‍ ഇതു കണ്ടിട്ടുള്ളു? യെന്നാക്ഷേപിക്കും ചിലര്‍.

10. അതു സാക്ഷിക്കുന്നതാരെന്നു? ചോദിക്കും ചിലര്‍—
വാസ്തവമെന്നും പലര്‍ ബുദ്ധിയില്‍ സംശയിക്കും.

11. എങ്കിലോ മഹാപാപി നരകവാസികളേ!—
ദുഷ്ടസ്ഥലദുഃഖം സംക്ഷേപിച്ചറിയിക്കും.

12. ഗുരുശ്രേഷ്ഠനെ ശിഷ്യനൊറ്റി വധിപ്പിച്ചു—
മരണകര്‍ത്താവായി ദുഷ്ടര്‍ക്കഗ്രേസരന്‍.

13. ദുഷ്ക്രമകഷ്ടം കണ്ടുലം സഹാസന്താപം
തല്ലക്ഷ്മത്തിന്റെ ഫലം നരകദുഃഖങ്ങളെ.

പൊരുള്‍.

6. അവസ്ഥ(യെക്കുറിച്ച്) പാടുവാനിപ്പോള്‍ ഞാന്‍ വിചാരിക്കുന്നു. (പക്ഷെ) കേള്‍വിക്കു സുഖം വരികയില്ല. (എങ്കിലും) അതുകൊണ്ട്.

7. ഉത്തമമായ ഗുണകര്‍മ്മം സമ്പാദിപ്പാന്‍ ശുഷ്കാന്തിയുണ്ടാകും. ദോഷത്തെ വെറുപ്പാനുള്ള കാരണവുമായിത്തീരും.

8. (എന്നാലും) കാണപ്പെടാത്തതായ ആ വര്‍ത്തമാനം പറവാന്‍ പ്രയാസമുണ്ട്. ഹൃദയത്തില്‍ വിശ്വസിച്ചു കൊള്ളുന്നതിന്ന് അതിനേക്കാളധികം പ്രയാസവുമാണ്.

9 (അതിനാല്‍) ആ വര്‍ത്തമാനം സാരമില്ലാത്തതെന്ന പലരുമുള്ളില്‍ വിചാരിക്കും. ആരോ അതു കണ്ടിട്ടുള്ളതെന്ന ചിലരാക്ഷേപിക്കും.

10. അത് സാക്ഷിക്കുന്നതാരെന്ന ചിലര്‍ ചോദിക്കും. അത് നേരായുള്ളതെന്ന പലരും ബുദ്ധിയില്‍ സംശയിക്കും.

11. എന്നിരിക്കയാല്‍ മഹാപാപിയായി നരകവാസിയായിരിക്കുന്ന യൂദാ(സ്കറിയോത്താ)യെ! നരകത്തിലെ ദുഃഖത്തെക്കുറിച്ച് ചുരുക്കത്തിലറിയിക്ക.

12. ശിഷ്യനായ നീ ഗുരുനാഥനെ ഒറ്റി(ക്കൊടുത്തു) കൊല്ലിച്ചു മരണത്തിന്റെ കാരണക്കാരനും ദുഷ്ടരില്‍ മുന്തിയവനും നീ ആയി.

13. നിര്‍ദ്ദയമായ (നിന്റെ പ്രവൃത്തിയുടെ) കഷ്ടത കണ്ടുനിമിത്തം തന്നെയാണ്‍ നീ ചത്തു. അതിന്റെ ഫലമായിട്ട് നരകദുഃഖങ്ങളെ.

നരകപർവ്വം.

30. സന്താപമിഷ്ടരോടുള്ള
ലോകേ കേൾപ്പിക്കുമ്പോൾ.
സങ്കടം കുറഞ്ഞുപോവാം
പരമാശ്വാസവും വരും.

31. ഞാൻ ക്ഷമിക്കുന്ന
തെല്ലാമ്പറഞ്ഞു കേൾപ്പി
ക്കിലും_
അശേഷം മമ ദുഃഖം തീ
ർപ്പുണ്ടാവില്ലതാം.

32. സങ്കടമൊക്കെയുരെച്ചീ
ടുവാൻ പാടവമൊന്നു
പോരാ_
ഒക്കവേ യൊപ്പിപ്പാനു
മൊട്ടുമേ വശമല്ല.

33. സന്താപങ്ങൾക്കേൾക്കുന്ന
മെന്നാരെയുണ്ടെന്നാകിലോ
എത്രയും ചതുരത്തില
തു ഞാനറിയിപ്പൻ.

34. അനാദ്യനന്ത നാ
ഥനാദികാരണൻ ദേവൻ_
വഹ്നിഭൂനഭസ്സുകൾ സ
ലിലം ലോകങ്ങളും.

35. വാങ്നിമിത്തമാ
ലാദൌ സൃഷ്ടിച്ചു സ്ഥിതി
നല്കി_
അനന്തരം നിഖിലേശ
പ്രതാപം പ്രകാശിപ്പാൻ.

36. സർവ്വ സൃഷ്ടിപ്പുക
ളിലത്യന്ത മുഖ്യന്മാരാം_
അരൂപസ്വരൂപികളു
ണ്ടായി മാലാഖമാർ.

37. എന്നു ചൊല്ലീടും ചി
ലർ സുമനസ്സുകളെന്നും_
അന്യ ഭാഷയിൽ പല
നാമധേയങ്ങളെ വച്ചു.

പൊരുൾ.

30. ഭൂമിയിൽ സ്നേഹിതരോടു ദുഃഖങ്ങളെ പറഞ്ഞുകേൾപ്പിക്കുമ്പോൾ സങ്കടം കുറഞ്ഞുപോകും. താപത്തിന്നാശ്വാസവും വരുമാറുണ്ട്.

31. (പക്ഷേ) ഞാൻ ക്ഷമിക്കുന്നതെല്ലാം പറഞ്ഞുകേൾപ്പിച്ചാലും എൻ്റെ ദുഃഖത്തിന്നു കുറവില്ല. തീർപ്പുണ്ടാകയില്ല.

32. സങ്കടമെല്ലാം പറവാൻ സാമർത്ഥ്യമൊന്നും പോരാ. ഒക്കെയും പറഞ്ഞൊപ്പിപ്പാൻ ഒട്ടും വശവുമില്ല.

33. ആ സങ്കടങ്ങളെ കേൾക്കുന്നമെന്നാരെയുണ്ടെങ്കിൽ എത്രയും ചതുരത്തിലതു ഞാനറിയിക്കാം.

34. എല്ലാററിന്നും കാരണനാഥനായ ആദിയുമന്തവുമില്ലാത്ത തമ്പുരാൻ തീ, മണ്ണ്, ആകാശങ്ങൾ, വെള്ളം, ലോകങ്ങളും.

35. വാക്കുമൂലമായി ആദിയിങ്കൽ സൃഷ്ടിച്ചു സ്ഥിതി നല്കി. അനന്തരം സർവ്വേശ്വരൻ്റെ മഹിമ പ്രകാശിപ്പാൻ.

36. എല്ലാസ്സൃഷ്ടിപ്പുകളിൽ ഏറ്റം മുഖ്യന്മാരായിട്ട് അരൂപിസ്വരൂപികളായ മാലാഖമാരെ ഉണ്ടാക്കി.

37. ഇവൎക്കു പേർ 'സുമനസ്സുകൾ' എന്നും പറയും. അന്യഭാഷയിൽ പല നാമധേയങ്ങളേയും (ഇവൎക്കു) വിളിക്കപ്പെടാറുണ്ട്.

| നരകപർവ്വം. | പൊരുൾ. |
| --- | --- |
| 46. ധരണിമദ്ധ്യത്തിങ്കൽനിർമ്മിച്ചോരധോലോകം<br>സർവ്വ സങ്കടസ്ഥലം സകല ശോകമാഗം. | 46. ഭൂമിയുടെ നടുവിൽ കീഴ്പാതാളമുണ്ടാക്കി (അതു) സർവ്വ സങ്കടത്തിന്റെ സ്ഥലവും സകല ദുഃഖത്തിന്റെ ഭവനവും (ആകുന്നു). |
| 47. നരകമെന്നുനാമം ദുർഗ്ഗതിയെന്നുംചൊല്ലാം–<br>അരിഷ്ടമതിലൊക്കെ മംഗലമൊന്നുമില്ല. | 47. (അതിന്റെ) പേരു നരകമെന്നും, ദുർഗ്ഗതിയെന്നും പറയാം. അതിൽ ഒക്കെ ദുരിതങ്ങളാകുന്നു. സന്തോഷങ്ങൾ ഒന്നുമില്ല. |
| 48. ആർത്തിയേയതിലുള്ളു വാസസുഖവുമില്ല–<br>ആളത്തെരിയുന്നൊരഗ്നികെടുകയെന്നുമില്ല. | 48. സങ്കടമെ അതിലുള്ളു. പാർപ്പാൻ സുഖവുമില്ല. കത്തിയെരിയുന്ന തീക്ക ഒരിക്കലും കുറവുമില്ല. |
| 49. ഖേദമുണ്ടതിൽ ദുഃഖസീമയുമെന്നുമില്ല–<br>വേദനയതിലുള്ള ശീതളമൊട്ടുമില്ല. | 49. ഖേദം അതിലുണ്ടു. ദുഃഖത്തിന്ന (അറുതി) ഒരിക്കലുമില്ല. അതിൽ വേദനയെയുള്ളു. തണുപ്പ് ഒട്ടുമില്ല. |
| 50. ദുർഗ്ഗർവ്വവാന്മാർക്കു ഭവനമെല്ലാനാളും–<br>പുണ്യരഹിതന്മാർക്ക ഘോരമാം വിലങ്ങത്. | 50. അതു ദുർഗ്ഗർവ്വവാന്മാർക്ക് എന്നും ഭവനമാകുന്നു. ആ സ്ഥലം പുണ്യമില്ലാത്തവർക്ക ഘോരമായ വിലങ്ങാകുന്നു. |
| 51. ദുരിത ശിക്ഷയുള്ള സമ്പാധാനിവ്യഥനിം–<br>ക്രൌര്യ പൂരിത ലോകം പ്രകാശരഹിതരാജ്യം. | 51. ദുരിതപ്പെട്ട ശിക്ഷയുള്ള ഞെരുക്കത്തിന്റെ ഗേഹ(വും) ക്രൂരത നിറയപ്പെട്ട ലോക(വും) പ്രകാശമില്ലാത്ത രാജ്യവും അതാകുന്നു. |
| 52. അപരാധന്മാരായ ദുർമ്മനസ്സുകളെല്ലാരെ–<br>അപരദൈവവിധി ശാസനമതിലാക്കി. | 52. കുറവുള്ള മാലാഖമാരെ ഒക്കെയും കുറവററ ദൈവ വിധിയാൽ ശിക്ഷയ്ക്കായിട്ട അതിലാക്കി. |
| 53. അവർകളുടെ വ്യാജം കേട്ട ദുഷ്കൃതികളും–<br>അവിടെ വസിപ്പാനായനുഗാമികളാകും. | 53. അവരുടെ വ്യാജം കേട്ട ദോഷത്താളരും അവിടെ വസിപ്പാനായിട്ട പിഞ്ചെല്ലുകയും ചെയ്യും. |

നരകപർവ്വം.

54. ഇതി ദുർഗ്ഗതിവാർത്താ
സജ്ജനാഭ്യാസാർത്ഥമായ്_
എത്രയും ചുരുക്കത്തിലി
ങ്ങൊന്നറിയിച്ചേൻ.

55. അല്പധീരന്മാർക്കു
ഗ്രഹിപ്പാൻപണിയെങ്കിൽ
തല്പ്രതി വിസ്താരത്തി
ലിനിയും പറഞ്ഞീടാം.

56. ആദ്യന്തഹീനമുള്ള
വസ്തുക്കളിവയെല്ലാം_
ആദിയെ കേൾപ്പിക്കു
മ്പോളതല്ലന്നതെ വരൂ.

57. ഓരോരംഗത്തിൽദുഃ
ഖമെന്നുമേയൊടുങ്ങീടാ_
നിരന്ത്യം പറവാനും കേ
ൾപ്പാനുമാവതില്ല.

58. എന്നാലും ഭവിക്കു
ന്നദുഃഖങ്ങളൊട്ടുകാണ്മാൻ_
എന്നാലൊട്ടാകുംവണ്ണം
പറയാമെന്നാകിലും.

59. മുൻപിലേതെല്ലാം
പറഞ്ഞീടേണ്ടുവറിഞ്ഞില്ല
മുൻപിനാലെദർശനംകൊ
ണ്ടത്രേ പറയേണ്ടൂ.

60. ശേഷമായുള്ളതെ
ല്ലാം ദർശിപ്പാനന്തരം_
വിശ്വചേദിവാകരനാ
ലോകമാകുംപോലെ.

61. നൃദേഹത്തിനു സൂ
ര്യൻ നയനമാകുന്നത്_
ആദിത്യഹീനമൂലം ഭുവ
നം കറുത്തുപോം.

പൊരുൾ.

54. ഇപ്രകാരം നരകത്തിന്റെ വ
ർത്തമാനം സജ്ജനത്തിന്റെ ധ്യാന
ത്തിനു തക്കതായി എത്രയും ചുരുക്ക
ത്തിൽ ഇതു ഒന്നറിയിച്ചു.

55. അല്പ ബുദ്ധിയുള്ളവർക്കു ഇതു
ഗ്രഹിപ്പാൻ പ്രയാസമെങ്കിൽ അതി
നെക്കുറിച്ചു വിസ്താരമായി ഇനിയും
പറയാം.

56. ആദിയുമന്തവുമില്ലാത്ത (ദൈ
വം ശിക്ഷയ്ക്കായി വച്ചിരിക്കുന്ന ഒരം)
അവസ്ഥകളെയെല്ലാം മുമ്പു തുടങ്ങി
കേൾപ്പിക്കുമ്പോൾ വിശ്വസിപ്പാൻ
പ്രയാസമായി തോന്നും.

57. ഓരോരോ അംഗത്തിൽ കരു
നാളും ദുഃഖവും തീരുകയില്ല. ഒടുക്കമി
ല്ലാത്ത ശിക്ഷയെക്കുറിച്ചു പറവാനും
കേൾപ്പാനുമാവതില്ല.

58. എന്നാലും ഒട്ടു കാണ്മാൻ ത
ക്കവണ്ണമുണ്ടാകുന്ന ദുഃഖങ്ങളെ ഇനി
ക്കു എത്രയും വശമാകുംവണ്ണം പറയാ
മെന്നു വരികിലും.

59. മുമ്പു എന്തെല്ലാത്തിനെയും കു
റിച്ചു പറയേണ്ടുവെന്നറിഞ്ഞില്ല. (പ
ക്ഷെ) മുമ്പുതന്നെ കാഴ്ചയില്ലാത്തവയെക്കു
റിച്ചത്രെ പറയേണ്ടത്..

60. എന്നാൽ ശേഷമുള്ള വസ്തു
ക്കളെ എല്ലാം കാണ്മാൻ ഭൂമിയിൽ
സൂര്യൻ പ്രകാശമാകുന്നതുപോലെ,

61. മനുഷ്യന്റെ ദേഹത്തിനു
സൂര്യനാകുന്നതു കണ്ണുകളാകുന്നു. ആ
ദിത്യനില്ലാതെപോയാൽ സ്ഥലങ്ങൾ
കറുത്തുപോകും.

| നരകപവ്വം. | പൊരുൾ. |
| --- | --- |
| 62. നയനാന്ധ്യമായാലെ മനസ്സും ഖേദിച്ചീടും_ സ്വച്ഛഹീനാവും അഴുക്കിനീ തവൃതതെ. | 62. കണ്ണുകൾ പൊട്ടിപ്പോയാൽ മനസ്സും ദുഃഖിക്കും. സ്വച്ഛതയില്ലാത്തതും കണ്ണില്ലാത്തതും (വന്നാൽ) ഇരുട്ടതന്നെ. |
| 63. കിരണം കൂടാതെ കണ്ടീടായ്ക നിണ്ണതിന്നില്ല– മരീചിയുണ്ടാകിലും ലോചനമില്ലാഞ്ഞാലും. | 62. പ്രകാശം കൂടാതെ കണ്ടു ഇരുൾ നീങ്ങുകയില്ല. രശ്മിയുണ്ടായാലും കണ്ണില്ലാഞ്ഞാൽ. |
| 64. ഒരു ഭാവാന്തരമില്ല അപാന്ത്യ പ്രാപ്തിയെയുള്ള_ ഒരു ശോഭയെയൊരു ശോഭകൊണ്ടറിയണം. | 64. ഒരു ശോഭയും പ്രാപിക്കയില്ല. ഇതരം വ്യാപിക്കയുമില്ല. ഒരു ശോഭയെ ഒരു ശോഭകൊണ്ടറിയണം. |
| 65. ഘനം ക്ഷണം ഖദ്നവും സൂര്യപ്രഭയുമൊക്കെം ചക്ഷുസ്സുമാദിത്യനും കൂട്ടുമ്പോൾ ഉണ്ടാമുള്ളൂ. | 65. കൺകാഴ്ചയും സൂര്യപ്രഭയും ഒന്നുപോലെയാണ്. കണ്ണുകളും ആദിത്യനും ഒന്നിക്കുമ്പോഴേ ഉണ്ടാമുള്ളൂ. |
| 66. ഖേചരവ്യാപനം കണ്ടു കാണുമെന്നതുപോലെ_ നരകദിശിയൊരു പ്രകാശാകാരമില്ല. | 66. ആകാശത്തിൽ സൂര്യൻ്റെ ഗമനങ്ങൾ രണ്ടും കാണുന്നതുപോലെ നരകസ്ഥലത്തിൽ പ്രകാശത്തിൻ്റെ ഒരു വടിവില്ല. |
| 67. കഴിയാതെയൊരു ഘോര തമസിയധോ ലോകെ_ വരുന്ന ജ്യോൽസ്നിയല്ല ത്രിയാമായുമല്ല. | 67. നരകത്തിൽ തീരാത്ത ഒരു ഘോരമായ രാത്രി ആയിരിക്കുന്നു. അതു നിലാവുള്ള രാത്രിയുമല്ല മൂന്നു യാമത്തോടുകൂടിയ രാത്രിയുമല്ല. |
| 68. തമസിയെല്ലാം നാളുമേക യാമയുമുള്ളൂ_ ദീർഘൈകയാമതാനമെന്നുമെ യൊടുങ്ങിടാ. | 68. (ആ) രാത്രി എല്ലാ നാളും ഏക യാമമായിരിക്കുന്നു. ഭയങ്കരമായിരിക്കുന്ന (ആ) ഏകയാമ(എന്ന രാത്രി) ഒരിക്കലും ഒടുങ്ങുകയില്ല. |
| 69. അസ്തമയുമാദിത്യനസ്തമിച്ചീടും കാലം_തദാരഭ്യ നിത്യം നിശയെന്നറിഞ്ഞാലും. | 69. പ്രാണനും ആദിത്യനും അസ്തമിക്കുന്ന സമയം ഉടനെ ആ സന്ധ്യയുണ്ടാകും (അതു) നിത്യ രാത്രിയെന്നറിക |

നരകപർവ്വം

86 മഹാ ഗുണവും മ
ഹാ ദോഷവുംവന്നീടും—
ജിഹ്വയാൽപ്പലഗുണം ഭവി
ക്കുമെന്നാകിലും.

87 വഹിക്കവൊട്ടാത്തതും
സഹായ പരിഭേദ്യം— മൂ
ർച്ചയുണ്ടതിനേററം ഖഡ്ഗ
മ്പോൽ വെട്ടുകയും.

83 സൂചിയിൻ മുനകൊ
ണ്ടു കുത്തുമ്പോൽ കുത്തുക
യും—ക്രുദ്ധിച്ചശ്വാവോടൊ
പ്പം കടിച്ചുമുറിക്കയും.

89 ക്രോധേന ജീവനെ
യും മാനവും ഹരിക്കയും—
ഇത്യാദിയുള്ള മഹാ പാപ
കാരണം ജിഹ്വ.

90 സത്തുക്കൾക്കിതൊ
ക്കവെ പ്രത്യക്ഷ സിദ്ധമ
ല്ലൊ— ഇതെല്ലാം വിശേഷി
ച്ചു നരകെ കാണാകുന്നു

91 അതികോപവുമതി
ലോ പ്രകാശിക്കുന്നു— അ
ത്യന്തനിന്ദവാക്ക കേട്ടവർ
പകവീൾവാൻ.

92 ഉപായമില്ലങ്കിലെ
സങ്കടം ചെറുതല്ല— കോ
പത്തെ സാധിപ്പാനായെ
ന്തെല്ലാം ശ്രമിക്കുന്നു.

93 അസാദ്ധ്യമെന്നു വ
ന്നാൽ സഹിച്ചുകൂടുവതൊ—
അസഭ്യോക്തികൾ നിത്യനി
ന്ദ വിരോധോക്തികൾ.

പൊരുൾ.

86 മഹാ ഗുണവും മഹാദോഷവും
വരുത്തുമാറായിരുന്നു. നാവിനാൽ പ
ല ഗുണവുമുണ്ടാകുമെന്നാകിലും—

87 തന്റെ വാക്കിനാൽ പരിഭേ
ദിപ്പാൻ വഹിയാത്ത ആപത്തിനെ
യുംവരുത്തും. അതിനു ഏററവും മൂർച്ച
യുണ്ടു. വാൾപോലെ വെട്ടുകയും ചെ
യ്യും.

88. സൂചിയുടെ മുനകൊണ്ടു കുത്തു
ന്നതുപോലെ കുത്തുകയും, കോപിച്ച
പട്ടിപോലെ കടിച്ചു മുറിക്കയും,

89. കോപം കൊണ്ടു ജീവനെയും
ബഹുമാനത്തെയും നശിപ്പിക്കയും, മ
ററുമിപ്രകാരമുള്ളപാപങ്ങൾ നാവു കാ
രണമായിരിക്കയും ചെയ്യും.

90 നല്ലവർക്ക ഇതൊക്കയും തെളി
വായിട്ടു അറിയപ്പെടുന്നു. വിശേഷമാ
യിട്ടു ഇതൊക്കയും നരകത്തിൽ കാണ
പ്പെടാകുന്നു.

91 അതിൽ അധികമായ കോപ
വും ഏററ പ്രകാശിക്കുന്നു. വളരെനി
ന്ദവാക്ക കേട്ടവർ പകരം വീട്ടുവാൻ,

92 ഉപായമില്ലാഞ്ഞാൽ (അവർക്കു
ണ്ടാകുന്ന) സങ്കടംചെറുതല്ല. കോപ
ത്തെസാധിപ്പാൻ വേണ്ടിഎന്തെല്ലാം
ശ്രമിക്കുന്നു.

93 സാദ്ധ്യമുണ്ടാകയില്ലെന്നുകണ്ടാ
ൽ സഹിച്ചുകൊള്ളുമൊ? (എന്നു വരു
മ്പോൾ) ചീത്ത വചനങ്ങളും നിത്യ
വും വിരോധവാക്കുകളും.

| നരകപർവ്വം | പൊരുൾ. |
|---|---|
| 94 ഭത്സനങ്ങളും ശാപ രൂപ പാരുഷ്യങ്ങളും_കുത്സനങ്ങളും കേട്ട നരകവാസി വൈരം. | 94 നിന്ദാവചനങ്ങളും ശാപത്തിന്നുതക്ക കഠിന വാക്കുകളും നിഷേധങ്ങളുംകേട്ട നരകവാസിയുടെ ദ്വേഷം_ |
| 95 സാമാന്യമല്ല ക്രുധാ പകരം വീട്ടുവാനുള്ളിൽ_ സ്വമനസ്സ്പൃഹ പൂണ്ടസാദ്ധ്യമല്ലെന്നു കണ്ടു. | 95 സാമാന്യമല്ല. കോപം കൊണ്ടു പകരം വീട്ടുവാൻ ഉള്ളിൽ തനിക്കു മനോകാംക്ഷ പൂണ്ടിട്ടു സാദ്ധ്യമല്ലെന്നു കണ്ടു_ |
| 96 ഹേതുനാ കോപം കൊണ്ടു വിവശമായ കൂട്ടം_ അത്യന്തം ക്രുദ്ധിക്കുന്നു ക്രുദ്ധിച്ചു ദൃഷ്ടിക്കുന്നു. | 96 ഹേതുവാൽ കോപം കൊണ്ടു പരവശമായ കൂട്ടം ഏറ്റം കോപിക്കുന്നു. കോപിച്ചു ദൃഷ്ടിക്കുന്നു. |
| 97 ജനകി താതനാം പുത്രന്മാരായുള്ളോരും_ അന്യോന്യമുള്ള ദോഷവാക്കുകൾ കേൾക്കാവതോ. | 97 അപ്പനും അമ്മയും മക്കളും എന്നുള്ളവർ തമ്മിൽ തമ്മിൽ പറയുന്ന ദൂഷണവാക്കുകൾ കേൾപ്പാൻ പാടുണ്ടോ |
| 98 നിന്നെ ഞാനുല്പാദിച്ചു തവ കാരണമിനി_ക്കന്ത ദുഃഖം വന്നു! ദുഷ്പുത്ര പോക നീ. | 98 ദുഷ്ടനായ മകനെ! (അപ്പൻവിളിക്കും) നിന്നെ ഞാൻ ജനിപ്പിച്ചു! നിന്റെ കാരണം ഇനിക്കു അവസാനമില്ലാത്ത ദുഃഖം വന്നു! (തള്ളിക്കൊണ്ടു) നീ പോക. |
| 99 നന്ദനനല്ല മമ നീ ദുഷ്ട സർപ്പമന്നോ_ നിന്നുടെ വിഷം തീണ്ടി ഞാനേറെ വലയുന്നു. | 99 നീ എന്റെ പുത്രനല്ല, നീ ദുഷ്ടസർപ്പം തന്നെ, നിന്റെ വിഷം തീണ്ടി ഞാനേറ വലയുന്നു. |
| 100 ദോഷത്തിൽ വീഴ്ത്തുവാൻ ഹേതു നരക ദഹനത്തിൽ_ഉഴ്ലിപ്പാൻ കാരണനും നീയായ ദുരാത്മാവേ! | 110 (ഞാൻ)ദോഷത്തിൽ വീഴുവാൻ ഹേതുവും നരകതീയിൽ ഉഴ്ലിപ്പാൻ കാരണനും നീയായിരിക്കുന്നു. |
| 101 തവ സാമർത്ഥ്യാത്മാന്യ സ്വം ഹരിച്ചുഞാൻ_ ഇവിടെയതിൻ ഫലം ഞാനനുഭവിക്കുന്നു. | 101. നിന്റെ സാമർത്ഥ്യത്തിനായിട്ടു പരദ്രവ്യത്തെ ഞാൻ കവർന്നിട്ടുണ്ടു. അതിന്റെ പകരം ഇവിടെ ഞാനനുഭവിക്കുന്നു. |

| നരകപർവം. | പൊരുൾ. |
|---|---|
| 102 ധർമ്മാഗ്ഗേ നടന്നപ്പോതും നിന്നൈശ്ശിക്ഷിക്കാതെക_ണ്ടാമോദത്തോട്ടു കൂടെ സൈസ്വരമായ്ച്ച് നടത്തിയേൻ. | 102. ധർമ്മാർഗ്ഗത്തിൽ നീ നടന്നപ്പോഴും നിന്നെ ശിക്ഷിക്കാതെ കണ്ട സന്തോഷത്തോട്ടുകൂടെ സുഖമായി നിന്നെ ഞാൻ നടത്തി. |
| 103 തല്ലാരണ്ണനാസദാ ഞാനിഹ ദുഃഖിക്കുന്നേൻ_ നീ കൂടെ ക്ഷമിച്ചിപ്പോൾ മുടിക ദഹിക്കുക. | 103. അതു കാരണത്താൽ ഇതാ എപ്പോഴും ഞാൻ ദുഃഖിക്കുന്നേൻ! നീ കൂടെ ഇപ്പോൾ ക്ഷമിച്ചു മുടിക! ദഹിക്കുക! |
| 104 ഇത്തരം പിതൃവാക്യാത്മജൻ കേട്ടകന്നോരം_ഉത്തരമതുപോലെ പറയും തൃക്കതപ്രിയം. | 104. ഇപ്രകാരം പിതാവിൻ്റെ വചനം മകൻ കേട്ടപ്പോൾസമയം പ്രിയമില്ലാതെകണ്ട് അതുപോലെതന്നെ ഉത്തരംപറയും. |
| 105 മമ ജനന താരകത്തിന്നിമിത്ത ലക്ഷണം_ ഭീമമാം ധൂമകേതു ശോഭിച്ചന്നതു വേണ്ടു. | 105. എൻ്റെ ജനനനക്ഷത്രം ആകാത്ത ലക്ഷണമുള്ളതായി ഭയങ്കരമായ വാൽനക്ഷത്രം പ്രകാശിച്ചെന്നു പറയേണ്ടു. |
| 106 ഞാൻ പിറന്നതില്ലാവും കാരാഗൃഹമാണ് നൂനം_ നിന്നെ ഞാൻ താതനാമം വിളിച്ച ദിനകാലം. | 106. ഞാൻ പിറന്നത് അറിവില്ലാവും വിലങ്ങുമായിരുന്നു നിശ്ചയം. നിന്നെ ഞാൻ അപ്പൻ എന്നു വിളിച്ച ദിവസകാലത്തെ! |
| 107 എത്രയുമിരുട്ടുള്ളരാത്രിയായ്ച്ചമകയ്യോ_ നിൻമുഖം ദർശിപ്പാനായിനിക്കു പ്രകാശിച്ച | 107. അയ്യോ! എത്രയും ഇരുട്ടുള്ള രാത്രിയായി ചമയുക. നിൻ്റെ മുഖം കാണ്മാനായി എനിക്കു പ്രകാശിച്ച (താതാ.) |
| 108 വെളിവുമാദിത്യനന്നശിക്ക ഭസ്മമാക_ ഒളിച്ച നിൻ്റെ വാക്കു പിശാചിൻ വ്യാജം പോലെ. | 108. വെട്ടവും ആദിത്യനും നശിക്ക! ഭസ്മമായിപ്പോക! പിശാചിൻ്റെ വ്യാജംപോലെ ഒളിച്ച നിൻ്റെ വാക്ക്. |
| 109 ചതിച്ചു ഇതെല്ലാമിനിക്കാവഹിച്ചതു_നീ തനയനെ വിളിച്ചന്നു കണ്ടതു കാലം. | 109. (ഏക) നന്മയെല്ലാം എനിക്കു വരുത്തിയത് ചതിച്ചു! നീ മകനെന്നു വിളിച്ച് എന്നെ കണ്ട നാളിൽ. |

## നരകപൎവ്വം

110 നീതിമാൻ സൎവ്വേശ്വരൻ നമുക്കു പ്രമാണിച്ച-നീതി ന്യായ വേദത്തെ നീ ഗ്രഹിപ്പിച്ചില്ലമാം

111 എന്നെ നീ ഗ്രഹിപ്പിച്ചാൽ ഞാൻ ഗ്രഹിച്ചില്ലയെങ്കിൽ- നിന്നെക്കല്പിച്ച മമ താതനായ് ദയാപരൻ.

112 പ്രണയം ത്യക്തമാമ സൎവ്വാംഗം മുറിച്ചിട്ട- പ്രാണനെക്കളഞ്ഞുടൻ സമുദ്രെ താഴ്ത്തിയെങ്കിൽ.

113 ഇങ്ങിനിക്കവ്യഥയമെങ്കിലും പരലോകെ-മംഗലമിനിക്കു നീ വരുത്തിയെന്നു വരും.

114 എന്നുള്ള ശുഭബുദ്ധി നിനക്കുണ്ടായില്ലല്ലൊ?- എന്നെ ദുഷ്ടതചെയ്യപ്പോളെ നീ ശിക്ഷിച്ചില്ല.

115 ബോധിപ്പിച്ചില്ലതസ്മാൽ ഞാൻ ഗുണമറിഞ്ഞില്ല- വൎദ്ധിച്ച മമ ദോഷം മൃത്യ്വാധിയും പിന്നെ

116 പാപിയെയതിൻ ഫലം രസിച്ചീടുക നിത്യം അപാരദുഃഖ നീ സദാചുടിനാൽ നശിക്കുക.

117 കാരണർ പുത്രന്മാരമീവണ്ണം പറയുമ്പോൾ- അരികളായുള്ളവരെന്തെല്ലാം പറഞ്ഞിടും.

## പൊരുൾ.

110 നീതിമാനായ സൎവ്വേശ്വരൻ നമുക്കു പ്രമാണിച്ച നീതിന്യായ വേദത്തെ എന്നെ നീ പഠിപ്പിച്ചില്ലാ.

111 എന്നെ പഠിപ്പിച്ചാൽ ഞാൻ പഠിച്ചില്ലെങ്കിൽ ദയാപരൻ എന്റെ പിതാവായിട്ട നിന്നെ കല്പിച്ചു (ഇരിക്കയാൽ).

112 എന്റെമെലുള്ള സ്നേഹംകളഞ്ഞുംവെച്ച് സൎവ്വാംഗം മുറിച്ചിട്ട പ്രാണൻ കളഞ്ഞ് സമുദ്രത്തിൽ താഴ്ത്തിയെങ്കിൽ.

113 ഭൂമിയിലിനിക്കു മരണമെങ്കിലും, പരലോകത്തിൽ സുഖം നീ വരുത്തിയെന്നു വിചാരിക്കായിരുന്നു.

114 ഈവണ്ണമുള്ള നല്ല ബുദ്ധി നിനക്കുണ്ടായില്ലല്ലൊ? ഞാൻ തിന്മ ചെയ്യപ്പൊഴെ എന്നെ നീ ശിക്ഷിച്ചില്ല.

115 (എന്നെ നീ) പഠിപ്പിച്ചില്ല. അതിനാൽ ഗുണം ഞാനറിഞ്ഞില്ല. എന്റെ ദോഷം വൎദ്ധിച്ചു പിന്നെ നരകപീഡയുമുണ്ടായി.

116. പാപിയെ! അതിന്റെ ഫലം നിത്യമായി നീ അനുഭവിക്ക പിഴച്ചവനെ! നീ എന്നും ചൂടിനാൽ നശിക്ക.

117 അപ്പനും മക്കളുമീവണ്ണം പറയുമ്പോൾ ശത്രുക്കളായുള്ളവരെന്തെല്ലാം പറയും?

നരകപാട്ടം.

127 ദ്വിഷ്ടമാം ശത്രു ജനം സംസർഗ്ഗമതി ദ്വിഷ്ടം— ദ്വിട്ടിന്റെ സമീപത്തിൽ വസിപ്പാൻ യോഗം വന്നാൽ.

128 ത്വാനുകൂല്യവുമി ല്ലൊന്നുതെളിവുമുണ്ടാമില്ലരം—ഗന്ധവാഹനുള്ള ശത്രു ദുർഗ്ഗന്ധഘ്രാണനമല്ലൊ.

129 അതിനെ നിത്യമാവഹിക്കുന്നതതിൽമാരം സന്തതമതിൻരസം സന്തത ശോകമത്രെ.

130 ഒരു സുഗന്ധം തന്നെ എപ്പോളും ഘ്രാണിക്കുമ്പോൾ—പരിവർജ്ജ്യവുമെന്നോ നക്കസ്തൂരിയെന്നാകിലും.

131 ഏക ദുർഗ്ഗന്ധമെങ്കിൽ വിഷമമനുപമം— നിഷ്കൃപനായ നൃപന്തര രാജ്യത്തിങ്കൽ.

132 പാപപാശസന്തതി നായന്തകഹരൻതീർത്തു — തൽപാതാളത്തിൽവീണാൽ ശരണം പാപിക്കില്ല.

133 പൈഷ്ണദാഹവുമി തരംവിവിധസന്താപങ്ങൾ ആയുസ്സിൻ നാശത്തോളം ക്ഷമിക്കമെന്നു കേളി.

134 ജീവൻ പോയിട്ടു കാലം തദ്വാസിസന്താപാന്തം— ജീവിതകാലക്ഷമാ മരണം മാറ്റമുള്ളു.

2 *

പൊരുൾ.

127 ദ്വേഷിക്കപ്പെട്ട ശത്രുജനങ്ങളോടുള്ള സംസർഗ്ഗം ഏററം വെറുക്കപ്പെട്ടതാകുന്നു. ശത്രുവിന്റെ സമീപത്തിൽ പാർപ്പാൻ സംഗതി വന്നാൽ

128 അനുകൂലവും പോരാ. തെളിവുമുണ്ടാകയില്ല (എന്നാൽ) മൂക്കിനു ദുർഗ്ഗന്ധമണം ശത്രുവാകുന്നുവല്ലൊ.

129 അതിനെ നിത്യമായി വഹിക്കുന്നതു എത്രയും കഷ്ടമല്ലൊ? എപ്പൊഴും അതിന്റെ രസം അനുഭവിക്കുന്നതു എന്നേരവും ദുഃഖമത്രെ.

130 ഒരു സുഗന്ധ(വസ്തു) തന്നെ എപ്പോഴും മണക്കുമ്പോൾ കസ്തൂരി തന്നെ എന്നു വരികിലും വെറുപ്പു തോന്നും.

131 ഒരു ദുർഗ്ഗന്ധ (വസ്തു)എങ്കിൽ ഉപമയില്ലാത്ത വിഷമം (എന്നു വരുമ്പോൾ)വടകെ രാജ്യത്തിൽ കൃപയില്ലാത്തവനായ ഒരു രാജാവു.

132 പാപത്തിന്റെ ശിക്ഷയായിട്ടു ഒരു പാതാളം തീർത്തു. ആ പാതാളത്തിൽ വീണാൽ പാപിക്കു ശരണമില്ല.

133 വിശപ്പും ദാഹവും ഇപ്രകാരം നാനാവിധമായ സങ്കടങ്ങൾ ആയുസ്സിന്റെ കെടുക്കത്തോളം ക്ഷമിക്കേണ്ടി വരുമെന്നു കേളിയുണ്ടു.

134 ജീവൻപിരിയുമ്പോൾ അവിടെ വസിക്കുന്നവന്റെ ദുഃഖത്തിന്നവസാനമായി ജീവിതകാലത്തിൽ ക്ഷമയും മരണത്തിങ്കൽ മാറ്റവുമുണ്ടാകുന്നു.

നരകപർവ്വം.

135 ഇത്യാദി ഭയാനക ദുഷ്കർമ്മസ്ഥലത്തിലെ, സ്ഥാനങ്ങളിൽ ശ്രേഷ്ഠമാമൊരു ഭണ്ഡവുമുണ്ടായി.

136 അതിക്രമങ്ങൾകൊണ്ടു പാപികൾ മരിക്കുമ്പോൾ_ഭൂതദേഹത്തെ നീക്കികളവാനുപായവും.

137 അനുവാദവുമവർക്കില്ലാത്തതുവഴിനാലെ_മാനുഷ ശവമാംസം പശ്ചിമഭാഗത്തിത്തന്നെ.

138 കിടന്നു പഴുക്കയുമത്യുൽഗന്ധാരകയും_ഭീഷ്മഗന്ധത്തിൻ ശക്ത്യാ ജീവനുള്ളോരുംകൂടെ.

139 മോഹിച്ചു വീഴുകയും മരണം പ്രാപിക്കയും_ആ ഹേതുകൊണ്ടു ജീവനുള്ളോരെയവിടത്തിൽ.

140 ചത്തവർ കൊല്ലുമെന്നു ചൊല്ലുവാനവകാശം മർത്ത്യകുലസിതൻ ബലൻ മറ്റൊരു നരപാലൻ.

114 നിഹന്താപതികത്താം പാപികൾക്കെല്ലാസരൻ_ആഹിതാൻപ്രതിയുള്ള വൈരാഗ്യദാഹം തീർപ്പാൻ.

142 പഴുത്തു ചീഞ്ഞു പാതിയഴിഞ്ഞ ശവത്തോടു കീഴിൽ കെട്ടുന്നവണ്ണമസ്യ സഹിതന്മാരെ.

143 ബന്ധിപ്പിച്ചുവർത്തി സങ്കടവാഹമായ_ഗന്ധകഷ്ടത്താലന്തം വരുത്തിക്കൊള്ളുമാറായി.

ഭാഷ.

135 ഇപ്രകാരവും മററും ഭയങ്കരമുള്ള ദുഷ്കർമ്മപാതാളത്തിലെ ഏററിയ ദുഃഖങ്ങളിൽവച്ചു ഒരു ഭണ്ഡം ശ്രേഷ്ഠമായിട്ടുണ്ടായി.

136 അതിക്രമങ്ങൾകൊണ്ടു പാപികൾ മരിക്കുമ്പോൾ മരിച്ച പ്രേതത്തെ മാററിക്കളവാനുപായവും.

137 അനുവാദവുമവർക്കില്ലാത്തതിനാലെ മരിച്ച മാനുഷന്റെ മാംസം പാശ്ചഭാഗത്തിൽതന്നെ

138 കിടന്നുപഴുക്കയും ഏററം നാറുകയും (ചെയ്യുമ്പോൾ) അതിലുളവാകുന്ന ഗന്ധത്തിന്റെ ശക്തിയാൽ ജീവനുള്ളവരും കൂടെ

139 ബോധംകെട്ടു വീഴുകയും മരിച്ചുപോകയും (ചെയ്യുന്നു) ആയതുകൊണ്ടു ജീവനുള്ളവരെ അവിടെ വച്ചു

140 ചത്തവർ കൊല്ലുമെന്നു പറവാൻ സംഗതിയായി (ഇതുകൂടാതെ) മാനുഷരിൽ നിന്ദിക്കപ്പെട്ടവനും ദുഷ്ടനുമായ മറെറാരു രാജാവു (അതാകുന്നു)

141 കലപാതകക്കാരിൽ മുഖ്യനും പാപികളിൽ മുൻപനും (ആയ നെരോൻ രാജാവു) ശത്രുക്കളോടുള്ള വൈരാഗ്യം തീർപ്പാൻ.

142 പഴുത്തു ചീഞ്ഞു പാതി അഴിഞ്ഞ ശവത്തോടു കീഴിൽ കെട്ടിട്ടില്ലാത്തവണ്ണം ജീവനുള്ളവരെ.

143 കൂട്ടിക്കെട്ടി അവർക്കു ഏററം സങ്കടമായവിധത്തിൽ കഷ്ടമായ ദുർഗ്ഗന്ധത്താൽ കൊല്ലുമാറായിരുന്നു (അതല്ലോ)

നരകപർവം

144 ഇന്നാസകൃത്ത്വമെല്ലാം ഭീതിദമെന്നാകിലും — എന്നാലുമ്പരലോക ദുഃഖത്തോടൊത്തിടുമൊ?

145 അനുപമങ്ങളത്തല്ലോക സന്താപങ്ങൾമാനസെചിന്തിച്ച നീയാമൊ ദവിസ്രങ്ങളും.

146 പൂതിഗന്ധിയും മലചകഗന്ധങ്ങളെല്ലാം — അതിനുപരിവായ്ച്ച നാററമൊക്കെയും കൂടെ.

147 നരകദുർഗ്ഗന്ധത്തോടുപമിച്ചീടുകിലൊ — ധരണിതന്നിൽ നാസസ്ലിഷ്ടമാകേടുള്ളതെല്ലാം.

148 എത്രയും പരിമളഗന്ധമിതവിടത്തിൽ — ഇതിന്നരകപാപിയേകുന്നെങ്കിലും ഭുവി.

149 പ്രത്യക്ഷമായിട്ടകിൽ ദുർഗ്ഗന്ധ വിഷം കൊണ്ടു — നാശിക്കുന്നൊരാം ജന്തുഹാനവും വന്നും.

150 പിശാചു മഹാ വൃന്ദമസംഖ്യംപാപികളും — ഗന്ധക ധൂമങ്ങളുംവ്യാപിച്ചീടുന്ന പൂരി.

151. ഗന്ധിയെയൊപ്പിക്കാമൊ വിഷയം ബുദ്ധിക്കിതൊ — ക്ലിപ്തിചനാദി കൊണ്ടു രസനാ ക്ഷമിക്കുന്നൊ

പൊരുൾ.

144 മൂക്കിൻെറ ഘോരം പീഡകളെല്ലാം ഭയങ്കരമായതെന്ന വരികിലും, നരകത്തിലെ ദുഃഖത്തോടു ഉള്ള ശരിയാകുമൊ?

145 ആ ലോകത്തിലെ ദുഃഖങ്ങൾ ഉപമയില്ലാത്തവയാകുന്ന എന്ന നീ മനസ്സിൽ വിചാരിച്ച അതി ദുർഗ്ഗന്ധങ്ങളും നാററമുള്ളവകളും.

146 ദുർഗ്ഗന്ധമുള്ളവയും, മലങ്ങളുടെയും, ചീഞ്ഞവയുടെയും നാററങ്ങൾ കക്കയും അതിന്ന വർദ്ധിക്കുന്ന ഗന്ധംകെക്കെയും കൂടെ.

147 നരക ദുർഗ്ഗന്ധത്തോടു ഒന്നിച്ചുനോക്കുന്നതെങ്കിൽ ഭൂമിയിൽ മൂക്കിന്ന ഇഷ്ടക്കേടുള്ളതെല്ലാം.

148 അവിടെ(നരകത്തിൽ) എത്രയും പരിമളമുള്ള ഗന്ധമാകുന്നു ഇപ്രകാരമാകയാൽ നരകപാപിയായവൻ ഒരുവനെങ്കിലും ഭൂമിയിൽ —

149 കാണപ്പെട്ടാൽ ദുർഗ്ഗന്ധ വിഷം കൊണ്ടു മാനുഷവർഗ്ഗവും (മൃഗ) ജന്തുക്കളും നശിച്ചുപോകും.

150 മഹാ വൃന്ദമായ പിശാചുക്കളും എണ്ണമില്ലാത്ത പാപികളും ഗന്ധകപ്പുകകളും നിറഞ്ഞിരിക്കുന്ന (അതിലെ) ദുർഗ്ഗന്ധത്തെ.

151 പറഞ്ഞൊപ്പിക്കാമൊ? ബുദ്ധിയിൽ വിചാരിപ്പാനടങ്ങുമൊ? വിശപ്പും ദാഹവും മാറം കൊണ്ടു നാവു വലയുന്നു.

## നരകപർവം.

161 രാജ്യത്തെയപേക്ഷിച്ചാൽ ദാഹത്താൽ ജീവനം പോം — എന്നിവ കണ്ടു മഹാ ദുഃഖാകുലിതനായി.

162 മാനത്തെ രക്ഷിക്കണം ജീവനെക്കളഞ്ഞിട്ടും — എന്നുള്ള ചിന്തിച്ചിട്ടു ജീവനെക്കളയുന്നു.

163 സങ്കടം സഹിയാഞ്ഞു ദീനനാം നരപാലൻ — സഹദാഹം തീർപ്പാൻ രാജചിഹ്നങ്ങൾ ത്യജിച്ചാനം.

164 പാദവിയമംകൊണ്ടു സലിലം വാങ്ങിക്കൊണ്ടു — തൃഷ്ണാനാശവും രാജസ്ഥാനനാശവുമേറാൻ.

165 ഭാഗ്യമേറും ലിസി മാർക്കോസെന്നൊരു ഭവാൻ — വിവാസ നാശത്തിന്നാഴ്ശിഞ്ഞപാനവിധം.

166 കൊല്ലിപ്പാൻ പണിഞ്ഞേറും മൂത്രാസൃക്കാവിലങ്ങൾ — ഇതംതാപം കൊണ്ടു പാനഞ്ചെയ്തു ചത്തവരുണ്ടു

167 ഭൂതങ്ങളെല്ലാററിന്നും സ്വസ്ഥലേ ബലമേറും എല്ലാ സങ്കടങ്ങൾക്കും നരകേ ശക്തിയേറും.

168 സ്ഥലമവാറിന്നത തൽബലമതിലേറും — തൽ ദുഃഖങ്ങളതിലുള്ളപോലെല്ലായാമൊ?

## പൊരുൾ.

161 രാജ്യത്തെ ആഗ്രഹിച്ചാൽ ദാഹംകൊണ്ടു മരിച്ചുപോകയും ചെയ്യും എന്നതിനെക്കൊണ്ടു, ആ രാജാവു വലിയ ദാഹത്തിനാളായുണ്ടു

162 ജീവനെ കളഞ്ഞിട്ടെങ്കിലും മാനത്തെ രക്ഷിക്കേണമെന്നു വിചാരിച്ചാറെ ജീവനെ ഉപേക്ഷിക്കുന്നു —

163 സങ്കടം സഹിപ്പാൻ വഹിയാതെ പരവശനായ രാജാവു തന്റെ ദാഹം തീർപ്പാൻ രാജപദവികളെ ഉപേക്ഷിച്ചുകൊണ്ടു.

164 രാജ്യം വിററു വെള്ളം വാങ്ങിച്ചുകൊണ്ടു — ദാഹവും തീർത്തു രാജസ്ഥാനവും വെടിഞ്ഞു.

165 ഏററവും ഭാഗ്യനായ ലിസി മാർക്കോസെന്ന ഒരു രാജാവു ദാഹം തീർപ്പാൻ വേണ്ടി ജലം കുടിച്ച പ്രകാരങ്ങൾ പറഞ്ഞു —

166 കൊല്ലിക്കാൻ മഹാ പ്രയാസമുണ്ട്. മൂത്രവും ചോരയുംകൂടി കലങ്ങിയവയെ ദാഹത്തിന്റെ എരിവുകൊണ്ടു കുടിച്ചു ചത്തവരുമുണ്ട്.

167 ഭൂതങ്ങളെല്ലാററിന്നും അതതിന്റെ സ്ഥലത്തു ശക്തിയേറും (അതുവണ്ണം) എല്ലാ സങ്കടങ്ങൾക്കും നരകത്തിൽ ശക്തിയേറും.

168 (എന്നിരിക്കയിൽ) നരകം സങ്കടങ്ങൾക്കായി നിയമിക്കപ്പെട്ടിരിക്കുന്ന സ്ഥലമാകുമ്പോൾ — അതിൽ സങ്കടങ്ങൾക്കു ബലമേറും. ദാഹത്താലുള്ള ദുഃഖങ്ങൾ അതിലുള്ളതുപോലെ പറയാമൊ?

നരകപൎവ്വം

169 പാനസങ്കട ഭേദമൊന്നുമെ തിരിക്കാതെ_ ദാഹിച്ച നാവിനുള്ളം സന്ധാനൻ തിരിച്ചുള്ളു.

170 ദാഹിച്ചു വലയുന്നൊന്നു സങ്കടം ചൊല്ലി_ ഒരു നീൎത്തുള്ളിയപേക്ഷിച്ചിതി സാദ്ധ്യത്തോടും.

171 നീൎത്തുള്ളി പിപാസോപശമകരം ലഭിച്ചില്ല ജീവിതകാലെ തനിക്കുണ്ടായ ധനധാന്യം.

172 പൎവ്വതോന്നതമായ തന്റെ സ്വൎണ്ണാദി സമ്പത്തെല്ലാം_ ഒരിക്കൽ കുടിപ്പാനൊള്ളൂട്ടപ്പാനിരക്കിലും.

173 കൊടുത്തില്ലന്ന പാപിയതിനാൽ നിനക്കിപ്പോൾ_ ഒടുക്കമററ ദാഹക്ഷുത്താപം കല്പിച്ചിതു.

174 നീൎത്തുള്ളിയൊന്നും കിട്ടാസദാ ദാഹിക്കയുള്ളു ജിഹ്വാ_സങ്കടത്തോടു ദാഹിക്കും സദാകാലം.

175 ദാഹസംഗമമായ ക്ഷുത്താപം നരകത്തിൽ_ പുഷ്ടമെത്രയും നരവാക്കിന്നപരിച്ഛേദ്യം.

176 ദുഷ്ടരെത്താഡിപ്പാനായ് സൎവ്വേശകശയതു മഹാ ഭയങ്കര വേദന വഹതാനം.

പൊരുൾ.

169 മററുള്ള സങ്കടമൊന്നും പറയാതെ_ദാഹത്താൽ നാവിനുള്ള എരിച്ചിലിനെ മാത്രമെ (നരകത്തിൽ പോയ)സമ്പന്നൻ തിരിച്ചുപറഞ്ഞെന്നുള്ളുവല്ലൊ

170 (എങ്ങിനെയെന്നാൽ) ദാഹിച്ചു ഞാൻ വലയുന്നേൻ! എന്നു സങ്കടം പറഞ്ഞു. ഏററം സാദ്ധ്യത്തോടു കൂടെ ഒരു തുള്ളി വെള്ളം (അവൻ) അപേക്ഷിച്ചു.

171 പക്ഷെ, ആ അപേക്ഷയുള്ള ഒരു തുള്ളി വെള്ളവും ദാഹം തീൎപ്പാൻ കിട്ടീല (എന്തു) ജീവിതകാലത്തിൽ അവനുണ്ടായ ധനധാന്യങ്ങളും_

172 മലപോലെക്കൂട്ടി സമ്പാദിച്ച പൊന്നുകൾ, കല്ലുകൾ, മുതലായ സമ്പത്തുകളെല്ലാം (കൂട്ടിവച്ചിരുന്നാറെ (ഒരിക്കൽ കുടിപ്പാൻ വെള്ളംപോലും ഭിക്ഷക്കാരൻ എരന്നിട്ടും_

173 ദയയാലെ കൊടുക്കാതിരുന്നു. അതിനാൽ പാപിയെ ഇപ്പോൾ നിനക്ക അവസാനമില്ലാത്ത ദാഹവും വിശപ്പും കല്പിക്കപ്പെട്ടിരിക്കുന്നു.

174 ഒരു തുള്ളി വെള്ളം പോലും നിനക്കു കിട്ടുകയില്ല. എന്നന്നേക്കും ദാഹിക്കയുള്ളു_ നിന്റെ നാവു സങ്കടത്തോടുകൂടെ എന്നന്നേക്കും ദാഹിക്കും.

175 ദാഹത്തിന്നു ചേൎന്നതായ വിശപ്പിന്റെ സങ്കടം നരകത്തിൽ മനുഷ്യ വാക്കിനാൽ പറഞ്ഞൊപ്പിച്ചുകൂടാത്തവണ്ണം എത്രയും വലുതാകുന്നു

176 ദുഷ്ടരെ ശിക്ഷിപ്പാനായിട്ടു സൎവ്വേശ്വരന്റെ ചമട്ടി ആകുന്നു. ആ മഹാ ഭയങ്കരമായ വേദന അനുഭവിക്കയും വേണം.

നരകപൎവ്വം.

195. ദുസ്സംഖ്യജനസംകുലി നിറഞ്ഞു രാജധാനി_വളഞ്ഞു ശൂദ്രജന വിനാശമടുത്തനാൾ.

196. വളരെ വളരുന്ന മാനുഷർ സംഖ്യമോടു_ കരുണാകരണസംഖ്യം സംഖ്യാവാന്മാരാകിലും.

197. അത്യന്ത നരഗണംഭക്ഷണമുണ്ടാകുവാൻ- എറിയ ക്ലേശത്താലും സാദ്ധ്യമല്ലെന്നു വന്നു.

198. പുറത്തുമകത്തിലും ശത്രുക്കളൊന്നുപോലെ_ പുറത്തു പടയകത്തെത്രയും മഹാ പടത്തം.

199. നിൎഗ്ഗമിക്കിലധനിൎണ്ണയമവസാനം_ കരുണാനാതരയോടു വധിക്കും സൈന്യജനം.

200. പാൎക്കിലോ പഞ്ഞം കൊണ്ടു നാശമെന്നുളം സിദ്ധം_മരണാഗമം മന്ദമെന്ന ഭേദമേയുള്ളൂ.

201. സകല ജന്തുക്കൾക്കും ജീവരക്ഷാൎത്ഥമെല്ലാം_ സങ്കടം പൊറുപ്പതിന്നില്ല സന്ദേഹമൊന്നും.

202. എന്നാലും കത്തുന്നാഗ്നിക്കശനമുണ്ടാകണം- എന്തിലോ മൃഗങ്ങളെക്കൊല്ലണമെന്നു വന്നു.

ഭാഷാൎത്ഥം.

194. അപ്പോൾ കുടികൾ പട പേടിച്ചു 'കാശ്ശേരം' എന്നു കീൎത്തിപ്പെട്ട പട്ടണത്തിൽ സങ്കേതംനിരൂപിച്ചു (ചെന്നു.)

195. (ഇങ്ങിനെ) എണ്ണമില്ലാത്ത ജനങ്ങൾകൂടി നിറഞ്ഞു നിന്നാറെ ശൂദ്രകുലത്തിന്റെ മുടിവു് അടുത്തിരുന്നതിനാൽ ഒരു രാജധാനിയെ ശത്രുക്കൾ വളഞ്ഞു

196. വളരുന്ന എറിയ മാനുഷരുടെ യുദ്ധംപോലെ സങ്കടങ്ങളോടുള്ള ഒരു യുദ്ധവും(ഉണ്ടായി.ശൂദ്രന്മാരിൽ)വൃദ്ധി വിഹീനന്മാരുണ്ടായിരുന്നുവെങ്കിലും.

197. ഒരു മഹാക്കൂട്ടമായ ജനങ്ങൾക്കു ഭക്ഷണമുണ്ടാക്കിക്കൊടുപ്പാൻ എറിയ ബുദ്ധിമുട്ടുചെയ്തിട്ടും സാദ്ധ്യമില്ലാതെയായി.

198. അകത്തും പുറത്തും ശത്രുക്കളൊന്നുപോലെയായി. പുറത്തു പടയും അകത്തു് എത്രയും മഹാ പഞ്ഞവുമായിരുന്നു.

199. പുറത്തേക്കു കടക്കയെങ്കിൽ അപ്പോൾ മരിച്ചുപോകുമെന്നു നിശ്ചയം. കരുണകൂടാതെകണ്ടു പടയാളികൾ കൊല്ലും.

200. എന്നാലൊ അകത്തുപാൎത്താൽ പഞ്ഞംകൊണ്ടു മരിക്കുമെന്നും തിട്ടംതന്നെ. മരണത്തിന്റെ വരവു മന്ദം(പോലെ)യുള്ള ഭേദമേ ഉണ്ടായുള്ളൂ.

201. (അപ്പഴൊ)സകലജന്തുക്കളും ജീവരക്ഷക്കുവേണ്ടി സങ്കടം ക്ഷമിക്കേണമെന്നുള്ളതിന്നു് ഒരുസംശയവുമില്ല.

202. എന്നാലും കത്തുന്നാഗ്നിക്കു തക്കതായ ഭക്ഷണമുണ്ടാകണം. അതുകൊണ്ടു മൃഗങ്ങളെ കൊല്ലേണമെന്നു നിശ്ചയമായി.

നരകപാപ്പം.

203. പത്തുക്കളശ്വാണ്ണ
ളും പൂച്ചകളെലികളും—അ
ശിപ്പാനിത്യാദികൾഭക്ഷണ
വിഷയമായ്.

204. കപൃയഭക്ഷ്യമെങ്കി
ലിന്നായത്തുംമുട്ടി— അ
പ്പോൾ ചത്തവരുടെ നാറ
ന്ന ശവങ്ങളെ.

205. മുറിച്ച വെവിക്ക
യുമുപ്പയാൽ ഭക്ഷിക്കയും—
അറപ്പിടുവാൻ യോഗ്യം ദു
ഷ്കൃതങ്ങളിൽ ദുഷ്ടം.

206. മാതൃകൾ പുത്ര
ന്മാരെ വധിച്ച മുറിക്കയും—
സ്വമാംസത്തെ ചുട്ട തിന്മ
യും ശങ്കികാതെ.

207. മത്ത്യശവങ്ങൾതി
ന്നോർ വ്യാഘ്രസ്വഭാവിക
ളായ്—പുത്രരെ ഭക്ഷിച്ചവർ
ജന്തുക്കളാകുന്നോരരോ.

208. ചേതനാമൃഗ
ത്തെക്കാൾ ദുഷ്ടരായെന്നവ
ന്നു—സങ്കടകാലേ സ്വകപു
ത്രരെക്കാണുന്നേരം.

209. സന്താപത്തിങ്കൽ
സുഖമതിനാൽ വരുമല്ലൊ—
പിതാവു കഴിയുമ്പോൾ സു
തനെക്കൊണ്ടുതന്റെ.

210. സന്തതിവൎദ്ധിച്ചി
ട്ടും നാമവും ശേഷിച്ചിട്ടും—
അന്ത്യക്രിയകൾ കഴിച്ചിട്ട
വാൻ പുത്രൻവേണം.

211. പാതിയും ജനക
ന പുത്രനെന്നറിയണം—മാ
നുഷനെന്നാകിലോ ദുഷ്ട
നായിരിക്കിലും.

പൌരാണം.

203. പത്തുക്കൾ, കതിരകൾ, പൂ
ച്ച, എലി എന്നിവകളും മററി
പ്രകാരമുള്ളവകൾ തിന്മാൻ ഭക്ഷണ
ത്തിന്ന തക്കതായി(ത്തീൎന്നു.)

204. നിന്ദിക്കപ്പെട്ട ഭക്ഷണമെങ്കി
ലും പിന്നീട് അതും ഇല്ലാതായി. അ
പ്പോൾ ചത്തവരുടെ നാറുന്ന ശവങ്ങ
ളെ

205. മുറിച്ച വെവിക്കയും, ഉപ്പ
യോടുകൂടി തിന്നുകയും (ചെയ്യുന്ന എ
ന്നതന്നെയല്ല) അറപ്പിട്ടവൻ തക്ക
തും, ദുഷ്കൃതകളിൽ മഹാ കഠിനമുള്ള
മാകുന്ന പ്രവൃത്തി

206. (അതായത) തള്ളമാർ മക്ക
ളെക്കൊന്ന മുറിക്കയും, മക്കളുടെ മാം
സത്തെ ചുട്ട ശങ്കകൂടാതെ തിന്നുകയും
(ചെയ്തു.)

207. മനുഷ്യശവങ്ങൾ തിന്നുന്ന
വർ കട്ടവായുടെസ്വഭാവമുള്ളവരായി.
മക്കളെ ഭക്ഷിച്ചവര് ജന്തുക്കളാകുന്ന
മാതരോ.

208. ജ്ഞാനമില്ലാത്ത മൃഗത്തെ
ക്കാൾ ദുഷ്ടരായിത്തീൎന്നു. (എന്നാൽ)
സങ്കടകാലത്തിൽ തന്റെ മക്കളെ
കാണുന്നസമയം.

209. അതിനാൽ സങ്കടത്തിന സു
ഖം വരുമല്ലൊ? പിതാവു മരിക്കുമ്പോ
ൾ പുത്രനെക്കൊണ്ടു തന്റെ.

210 സന്തതി വൎദ്ധിക്കും, നാമവും
ശേഷിക്കമാറാകുന്നു. മരണാനന്തരക്രി
യകൾ കഴിപ്പാൻ പുത്രൻവേണം.

211. പുത്രൻ പിതാവിന്ന പാലി
ക്കുന്നവനാകുന്നു. മനുഷ്യനാകുന്നവെ
ങ്കിൽ ദുഷ്ടനായിരുന്നാലും.

നരകപവ്വം

248 ച്ചാമുനി പറഞ്ഞ
പോൽ വേഗത്തൊടനുഷ്ഠി
ച്ചാൽ_ മന്ദാഗ്നിമല്ലൊ ദീപ
ജ്വാലോഷ്ണതികളെല്ലാം.

249 എന്നാലും ക്ഷണ
കാലേ ക്ഷമിച്ചു കൂടുന്നില്ല_
മഹോഷ്ണങ്ങളെല്ലാം കൂട
ക്കൂട്ടുകേ വേണ്ട.

250 മൂന്നി ശീതം ത
ന്നെ നരകാഗ്നിയുമഗ്നി_ ക
ണ്ടിട്ടു മുനിശ്രേഷ്ഠനെത്ര
യും വിസ്മരിച്ചു.

251 തിക്ഷമിതനുപമ
മെന്നാച്ചൂറു കണ്ടു_ വിശ്വ
സ്തരായുള്ളോരിലൊരുത്തൻ
മരിച്ചിട്ടു.

252 നാശമില്ലാത്ത ജീ
വൻ പിന്നെയും പ്രത്യക്ഷ
മായി_ അക്കാലം മുനിവര
ൻ ചോദിച്ചു ഭയത്തോടും.

253 തേ കർമ്മഫലമേ
ത സുഖമൊ സന്താപമൊ_
മാഗ്ഗത്തിൻശ്രേഷ്ഠമോക്ഷം
പ്രാപിപ്പാൻയോഗമുണ്ടോ?

254 ഭക്തിയകപ്പെട്ടൊ?
സങ്കടംഭവിച്ചിതൊ?_ എ
ന്നടെ പാപംകൊണ്ടു നര
കഗതപാപി.

255 അനന്തമായ തീ
യിലെത്രയും ഖേദിക്കുന്നോ
ൻ_ ചൊന്നിതു പതതസ
ഖി മുനിയുമുരചെയ്തു.

256 അഗ്നിനാളത്തിൽ ഖ
മത്ര്യത്ഥംദുഃഖമതൊ സന്താപ്പ
നായ തവസങ്കടമാവതി_

പൊരുൾ.

248 ആ തപസ്വി പറഞ്ഞപോ
ലെ വേഗം പ്രവർത്തിച്ചു കുറഞ്ഞ ചൂടു
ള്ളതല്ലൊവിളക്കിൻ തീജ്വാലയുടെ ഉ
ഷ്ണമെല്ലാം.

249 എന്നാലും അതിനെ അല്പ
നേരം ക്ഷമിപ്പാൻ പാടാകുന്നില്ല.(എ
ന്നിരിക്കയിൽ) ഭൂമിയിലെവലിയ ചൂടുക
ളെല്ലാം കൂട്ടിച്ചേർത്താലും (നരകത്തീ
യോടൊക്കയില്ല.

250 ഭൂമിയിൽ പെരുമാറുന്നതിൽ ശീത
തളമുള്ളതായും നരകത്തിലെ തീ പെരി
യ കടുപ്പമുള്ളതായുമിരിക്കുന്നു.(ഇതും വ
ണ്ണം പുത്രന്മാരുടെ) കൃതികണ്ടു മഹാമു
നിയെത്രയും വിസ്മരിച്ചു.

251 തീയുടെ ചൂടു ഉപമയില്ലാത്ത
താകുന്നുവെന്നറച്ചു_ വിശ്വാസമുരായു
ള്ളതിൽ ഒരുവൻമരിച്ചിട്ടു_

252 മരണമില്ലാത്ത ആത്മാവു പി
ന്നെയും കാണപ്പെട്ടു_ അനന്തരം മഹാ
മുനി ഭയത്തോടുകൂടെ ചോദിച്ചു

253 നിന്റെ പ്രവൃത്തിയുടെ ഫല
മേതു? സുഖമോ, ദുഃഖമൊ? മാഗ്ഗത്തി
ന്റെ വിശേഷമോക്ഷം പ്രാപിപ്പാൻ
(നിനക്കു) യോഗമുണ്ടോ?

254 നരകത്തിൽ അകപ്പെട്ടൊ?സ
ങ്കടം ഭവിച്ചോ? (എന്നു ചോദിച്ചു)
(അനന്തരം) നരക പാപി (പറഞ്ഞു)
എന്റെദോഷം കൊണ്ടു_

255 അറുതിയില്ലാത്ത തീയിൽ എ
ത്രയും ഞാൻ ഉരുകുന്നുവെന്നു_ ആ പ
ണ്ടുപോയകൂട്ടുകാരൻ പറഞ്ഞു അപ്പോ
ൾ മുനി ചോദിച്ചു.

256 തീയാൽ അനുഭവിക്കുന്ന ദുഃ
ഖം എത്ര അധികമുള്ളതൊ? (പക്ഷേ)
പീഡിക്കപ്പെട്ടവനായ നിന്റെ സങ്ക
ടമറിയുന്നതിനു_

| നരകപാപ്പം. | പൊരുൾ. |
|---|---|
| 264 നിർണ്ണയമെന്നും ചൊല്ലിപ്പിന്നെയും കരയുന്ന ഇത്ഥമായുള്ള വഹ്നിയധോഭുവനത്തിങ്കൽ. | 264 എന്നാലുനിശ്ചയം തന്നെയെന്നും പറഞ്ഞ പിന്നെയും കരയുന്ന ഇപ്രകാരമുള്ള തീ നരകപാതാളത്തിൽ |
| 265 സപ്തസഹസ്രവൎഷമനിശം ജ്വലിക്കുന്നു_ ഉണ്ണിനിഗ്ഗമമില്ല വഹ്നിയാലുണ്ടാകുന്ന. | 265 ഏഴായിരക്കാലമായി നിത്യവും ജ്വലിക്കുന്നു. പുകനിന്നതില്ല, തീയാലുണ്ടാകുന്ന |
| 266 തീക്ഷ്ണങ്ങളൊക്കെളുടെകൂടുന്ന നിരന്തരം_ സന്തമിതു നരകത്ര്യത്വം ഭയഗൃഹം. | 266 ഉഷ്ണങ്ങളൊക്കെയുടെ നിത്യവുംകൂടി വർദ്ധിച്ചുവരുന്നു. ഇതു നരകത്രയും ഭയങ്കരമായ ഘോരനിസ്ഥലം (എന്നു നരകവാസികൾ പറയും) |
| 267 പാദവുമുദരവും ഹസ്തം കരങ്ങളും ജിഹ്വയും കപോലവും രണ്ടു നയനങ്ങളും. | 267 കൈകളും കാൽകളും വയറും ഹൃദയവും നാവും കവിളും രണ്ടു കണ്ണുകളും |
| 268 ദഹിച്ചു തിന്നും കൊണ്ടു നിയതം ക്ഷമിക്കുന്ന രക്തവും തലൎച്ചോറും മൈവസ്ഥിസാരം. | 268 തീ കൊണ്ടു ദഹിച്ചു നിത്യവും സങ്കടം അനുഭവിക്കുന്നു. ചോരയും തലൎച്ചോറും നെയ്യും അസ്ഥിക്കകത്തുള്ള മജ്ജയും_ |
| 269 പിത്തം ശ്ലേഷ്മവും സദാ ഉരുകിത്തിളക്കുന്നു_ ആകാശേശകുന്തൾ മത്സ്യങ്ങൾ സമുദ്രത്തിൽ. | 269 പിത്തവും ശ്ലേഷ്മവും എപ്പോഴും ഉരുകിത്തിളക്കുന്നു. ആകാശത്തിൽ പക്ഷികളും വെള്ളത്തിൽ മത്സ്യങ്ങളും. |
| 270 തീക്കനലഗ്നിയിൽ പോൽ പാപി നരകാഗ്നിയിൽ_ സന്തതം വലയുന്ന കണ്ണുന്ന ദഹിക്കുന്നു. | 270 തീയിൽ തീക്കനൽ എന്നപോലെ പാപികൾ നരകാഗ്നിയിൽ എപ്പോഴും വലയുന്നു, എത്തി ദഹിക്കുന്നു. |
| 271 തപ്ത പാപികളതിലെപ്പോഴും വേവിക്കുന്നു_ അഗ്നിയാകാശമവൎക്കഗ്നിയെ ശ്വസിക്കുന്നു. | 271 എരിയപ്പെട്ട പാപികൾ എപ്പോഴും അതിൽ വേവിക്കുന്നു. അവൎക്കു ആകാശം തീയാകുന്നു. ശ്വാസം വിട്ടുന്നതും തീ തന്നെ. |

നരകപർവ്വം.

272 പാനീയമവക്കഗ്നിയഗ്നിയെ കുടിക്കുന്നു_തീയവക്കതുതന്നെ ചുട്ടുന്നു ഭയങ്കരം.

273 ശയ്യായവക്കഗ്നിയതിലെപ്പൊഴുമിരിക്കുന്നു അഗ്നിഭവനം അതിലെപ്പൊഴും കിടക്കുന്നു.

274 തീനഗ്നിയവക്കതു സന്തതം ഭക്ഷിക്കുന്നു_ ശ്വസിച്ചാലൊരാശ്വാസമില്ല നിശ്വാസമുള്ളു.

275 വസിപ്പാനിടംപോലതിങ്ങീട്ടും വലയുന്നു_കുടിച്ചാൽ ഭക്ഷിച്ചാലും പശ്ശുദാഹവും തീരാ.

276 കിടന്നാലനുകൂലമില്ലസങ്കടമുള്ളു_കത്തുന്നെങ്കിലും ഭസ്മമാകുവാൻ ഭാഗ്യമില്ല.

277 സന്തതം നശിക്കുന്നു നാശത്തിൽ ജീവിക്കുന്നു_ ഇത്യാദി ദുഃഖം സർവ്വപാപികൾ സഹിക്കുന്നു.

278 കൃതവിശേഷത്തിന്നു വിശേഷമുള്ള ദുഃഖം_ നരക വിശേഷിച്ചു കല്പിച്ചു പരാപരൻ.

279 ധരണിസ്ഥലത്തിങ്കൽ സമർത്ഥരവർ തന്നെ_ ശേഷമുള്ളവർകളെ നിന്ദിച്ചു നിഗളിച്ചു.

280 ശ്രേഷ്ഠതയുമവക്കുള്ളുവെന്നുള്ള ഭാവത്തോടും സ്വഗുണം പ്രശംസിച്ചു മുഖ്യരായ് നടന്നവർ.

ചൊന്നതു.

272 കുടിപ്പാനുള്ള വെള്ളം അവക്കു തീയാകുന്നു. അഗ്നിയെ അവർ കുടിക്കുന്നു. അവക്കു തീയും അതുതന്നെ ഭയങ്കരമാംവണ്ണം അവരെ ചുട്ടുന്നു.

273 അവക്കു ഭൂമിയെന്നതു തീയാകുന്നു. അതിൽ എപ്പൊഴുമിരിക്കുന്നു. കട്ടിലും തീ തന്നെ. അതിലെപ്പൊഴും കിടക്കുന്നു.

274 അവക്കതിൽ അഗ്നിയാകുന്നു അതിനെ എപ്പൊഴും ഭക്ഷിക്കുന്നു. ശ്വാസം വിട്ടാലൊരാശ്വാസമില്ല ദീർഘശ്വാസമെയുള്ളു.

275 വസിപ്പാൻസ്ഥലമില്ല തിങ്ങീട്ടും വലയുമാറാകുന്നു. കുടിച്ചാലും തിന്നാലും വിശപ്പും ദാഹവും തീരുകയില്ല.

276 കിടന്നാലാശ്വാസമില്ല സങ്കടമെയുള്ളു. കത്തുന്നെങ്കിലും ഭസ്മമാകുവാൻ ഭാഗ്യമില്ല.

277 എപ്പൊഴും നശിക്കുന്നു. നാശത്തിൽ ജീവിക്കുന്നു. ഇപ്രകാരവും മറ്റുമുള്ള ദുഃഖം പാപികൾ എല്ലാവരും സഹിക്കുന്നു.

278 പ്രവൃത്തിയുടെ തരംപോലെ തരംതരമായ സങ്കടവും നരകത്തിൽ വിശേഷമായിട്ടു സർവ്വേശ്വരൻ കല്പിച്ചു.

279 ഭൂമിയിൽ സമർത്ഥരായി നടന്നവർ ശേഷമുള്ളവരെ നിന്ദിച്ചു നിഗളിച്ചു.

280 അവർക്കു മാത്രമെ ശ്രേഷ്ഠതയുമുള്ളുവെന്നുള്ള ഭാവത്തോടും തന്നത്താനുള്ള ഗുണവും പുകഴ്ത്തി മുഖ്യന്മാരായി നടന്നവർ

| നരകപൎവ്വം. | പൊരുൾ. |
|---|---|
| 307. പരസ്ത്രീഗാമിജനം കത്തുന്നചൂളതന്നിൽ— സൎപ്പങ്ങളുടെ സ്വദാഹിവൃന്ദാശ്ലേഷം കടികളും. | 307. പരസ്ത്രീകളെ ആഗ്രഹിച്ചു നടന്നവർ കത്തുന്ന ചൂളയിൽ സൎപ്പങ്ങളുടെ ചുറ്റും ഭേഷിക്കപ്പെട്ട ചേഷ്ടയും കടികളും. |
| 308. സുദണ്ഡത്തോടു കൂടെനിയതം പൊറുക്കുന്നു സോദരമപുരവാസദുൎജ്ജനം ദഹിച്ചിട്ടു. | 308. മഹാ ദണ്ഡത്തോടുകൂടെ നിത്യവും അനുഭവിക്കുന്നു. സോദരമനാഗരിലെ ദുൎജ്ജനം ദഹിച്ചിട്ട്. |
| 309. ഗന്ധക വഹ്നിവൎഷം പൂൎവ്വനാശകരണം— ദഗ്ദ്ധരെ ദഹിപ്പിപ്പാനിപ്പോഴും വൎഷിക്കുന്നു. | 309. മുൻപിൽ നശിപ്പാൻ കാരണമായ ഗന്ധകത്തീമഴ ദഹിക്കപ്പെട്ടവരെ ദഹിപ്പിപ്പാനിപ്പോഴും പെയ്യുന്നു. |
| 310. ഇത്യാദിരോഗംകൊണ്ടു ചപലമായ ജനം പ്രീതമല്ലാത്ത വാസം ലഭിച്ചു സഹിക്കുന്നു. | 310. ഇപ്രകാരമുള്ള രോഗത്താൽ പരവശമുള്ള ജനങ്ങൾ സന്തോഷമില്ലാത്ത പൊറുതി അനുഭവിച്ചു സഹിക്കുന്നു. |
| 311. ക്ഷണാൎദ്ധംകൊണ്ടു മോഹരസങ്ങൾ കഴിഞ്ഞുപോയ്— ദണ്ഡലാഭങ്ങളെല്ലാം കാലങ്ങളൊടുങ്ങാതെ. | 311. അരക്ഷണംകൊണ്ടു മോഹരസങ്ങൾ കഴിഞ്ഞുപോയി. അതിന്റെ ഫലമായ ദണ്ഡങ്ങൾ കാലങ്ങളൊടുങ്ങാതെ. |
| 312. ദുഃഖഭാജനമിപ്പോൾ മോഹപാത്രാംഗമെല്ലാം— സുഖസ്പൎശത്തിൽ പരം ദുഃഖസ്പൎശനമാകും. | 312. മോഹ(പാപ)ത്തിന്നു പാത്രമായ ശരീരമെല്ലാം ഇപ്പോൾ ദുഃഖത്തിന്റെ പാത്രമായിത്തീൎന്നു. സ്പൎശസുഖത്തെക്കാൾ (അതായത് മോഹരസത്തെക്കാൾ) അധികം സ്പൎശദുഃഖമാകും. |
| 313. അന്യോന്യക്ഷേമം ഹിതത്തിങ്കലീൎഷ്യപൂണ്ട ചേതസ്സോ— അന്യമംഗലംകണ്ടുതാപിച്ച ദുഷ്ടജനം. | 313. അന്യരുടെ ഇഷ്ടത്തിന്മേൽ ഈൎഷ്യതോന്നിയവനും ആരാന്റെ ഗുണംകണ്ടു ദുഃഖിച്ച ദുഷ്ടജനങ്ങളും. |
| 314. പൈശുന്യം കൊണ്ടു നിത്യ ദീനരായിരിക്കുന്നു— വിധിതമവർകളിൽ കഠോരമഹികൾക്കായി. | 314. പൈശുന്യംകൊണ്ടുനിത്യവും സങ്കടമനുഭവിക്കുന്നു. സൎപ്പങ്ങൾക്കു പാതാളം അവരിൽ വിധിക്കപ്പെട്ടു. |

## നരകപർവ്വം

323 കൂർമ്മയേറിയ ബഹു സൂചികളും ആണികളും പതിച്ച പൎയ്യങ്കത്തിൽ കിടന്നു കരയുന്നു.

324 ദൈവേതര ബ്രഹ്മ വിഷ്ണു ശിവാദി പിശാചുക്കൾ— അവനമസ്കാരം ചെയ്തനുസരിച്ച മൂഢവൃന്ദം.

325 ഭ്രാന്തന്മാരെന്നപോലെ ഇതരിൽ ബാധമാർന്നു— സന്താപസ്വരം കൊണ്ടു സദൈവമറിഞ്ഞതി.

326 നിഷ്ഠുര പിശാചുക്കൾ വരുത്തും സുതരാദതനാൽ— ശ്രേഷ്ഠദൈവത്തെ കൂപ്പിയാരാധിക്കുന്നു സദാ.

327 മാംസദുഃഖങ്ങളിപ്പോൾ സ്വല്പം കേൾപ്പിച്ചേനഹം— ആത്മദുഃഖങ്ങൾ ചൊൽവാൻ പാടവമുണ്ടാകുമോ?

328 പരിച്ഛേദമെന്നി ഇതു ചൊല്ലുവാൻ പണിയേറും— ധരിച്ചുകൊള്ളുവാനും പ്രയത്നമുണ്ടാമെ.

329 പൂൎവ്വത്തിലൊരു വനവാസി ശമികനൊരു— മരിച്ചവന്റെ അസ്ഥി ചവുട്ടിയറിയാതെ.

330 ഉടനെ അയ്യോയെന്ന ദുഃഖരോദനസ്വരം— കേട്ടപ്പോൾ വിഷാദിച്ചു തപസ്വി സ്ഥിതിചെയ്തു.

331 ആരിഹ കരയുന്നതെന്നു ചോദിച്ചാറെ—നരകഗതനഹമെന്നോതിനാൻ [illegible].

## പൊരുൾ.

323 കൂർപ്പേറിയ അനേകം സൂചികളും ആണികളും തറച്ചിട്ടുള്ള കട്ടിലിന്മേൽ കിടന്നു കരയുന്നു.

324 ദൈവമല്ലാത്ത ബ്രഹ്മാവു, വിഷ്ണു, ശിവൻ ആദിയായിട്ടുള്ള പിശാചുക്കളെ നമസ്കരിച്ചുകൊണ്ടു അനുസരിച്ച മൂഢജനങ്ങൾ—

325 ഭ്രാന്തന്മാരെപ്പോലെ ഇതുകളിൽ ബാധിക്കപ്പെട്ടവരായി ശരീര ചൂടിന്റെ വേദനകൊണ്ടു (ഇപ്പോൾ) ദൈവത്തെ അറിഞ്ഞു.

326 ഏറ്റവും നിഷ്ഠുരികളായ പിശാചുക്കൾ വരുത്തുന്ന അതിവേദനയാൽ സത്യദൈവത്തെ എപ്പോഴും വിളിച്ചാരാധിക്കുന്നു.

327 ഇപ്പോൾ മാംസ ദുഃഖങ്ങളെ കുറിച്ചു ഞാൻ അല്പമായിട്ടു പറഞ്ഞു ആത്മാവിലെ ദുരിതങ്ങൾ പറവാൻ വശമുണ്ടാകുമോ?

328 പരിച്ഛേദിപ്പാൻ പാടില്ലാത്ത ഇതു് പറവാൻ പ്രയാസമേറും. അപ്രകാരം തന്നെ ബുദ്ധിയിലടക്കിക്കൊൾവാനും പ്രയാസം.

329. പണ്ടു ഒരു തപസ്സി വനവാസത്തിൽ നടക്കുമ്പോൾ മരിച്ചവന്റെ അസ്ഥിയെ അറിയാതെ ചവുട്ടി.

330 ഉടനെ അയ്യോ! എന്ന ദുഃഖനിലവിളിയുടെ സ്വരം കേട്ടാറെ തപസ്സി വിഷാദിച്ചു അവിടെ നിന്നു.

331 ആരാ? ഇഹം കരയുന്നതെന്നു ചോദിച്ചപ്പോൾ ഞാൻ ഒരു നരകപ്രാപ്തനെന്നു ഉത്തരം പറഞ്ഞു.

നരകപാട്ടു

332 ഇതു കേട്ടടൻ നിന്റെ ദുർഭാഗ്യത്തിന്റെ മൂലം— ഏതെന്നും ദുർഗ്ഗത്യാദി എങ്ങനെയെന്നറിവ.

333 താപസൻ ചോദിച്ചപ്പോൾ ചത്തവൻചൊന്നാനുടൻ_ മേ പാപം മദ്ദുഃഖ ഹേതുവെന്നറിഞ്ഞാലും

334 ദൈവതാപന്നിത്യമെന്നതെന്നു ചൊന്നുകൂടാ_ ശരീരദുഃഖമതി ഭാരമെന്നിരിക്കിലും.

335 ആത്മസങ്കടം മഹാഭാരമെന്നറികെടോ_ തന്മഹതാപത്തെ ച്ചൊല്വാൻ മഹാ വിഷമമാകും.

336 ദേഹമുള്ളവർകൾക്കമിതിന്റെ പ്രകാരങ്ങൾ ഗ്രഹിച്ചു കൂടാതെന്നാലും ആത്മദുഃഖങ്ങൾ ദുഃഖം.

337 ദേഹതാപങ്ങളതിന്നൊടൊട്ടുമൊപ്പമല്ല_ മഹത്ഭ മിത്രയെന്നളവിലടങ്ങീടാ.

338 സത്യമിപ്പറഞ്ഞവാക്കാത്മസങ്കടവിധം_ അത്തു ഭൂവാസികൾക്ക ധരിപ്പാൻ പണി ഉളേറം.

339 ദേഹത്തോടാത്മാവൊന്നിച്ചിരിക്കും കാലങ്ങളിൽ ദേഹബന്ധങ്ങൾകൊണ്ടു ദേഹിയും വേദിച്ചീടും.

പൊരുൾ.

332 ഇതു കേട്ട ഉടനെ നിന്റെ ദുർഭാഗ്യത്തിന്റെ കാരണമെന്തെന്നും നരകദുരിതം എങ്ങിനെയെല്ലാമാണെന്നും മറ്റും.

333 തപസ്വി ചോദിച്ചപ്പോൾ ചത്തവൻ ഉടനെ പറഞ്ഞു. എന്റെ ദുഃഖത്തിന്നു കാരണം എന്റെ പാപമെന്നറിഞ്ഞു കൊൾക.

334 നിത്യവും ഭയങ്കരപ്പെട്ടതായ ദുരിതം ഏതെന്നും പറവാൻ മേലാ. പക്ഷേ ശരീരം ദുഃഖം ഏത്രയും കഠിനപ്പെട്ടതെന്നു വരികിലും.

335 ആത്മാവിന്റെ സങ്കടം മഹാഭാരമായതെന്നറിക. അതിന്റെ വലിപ്പത്തെ പറവാൻ മഹാ വിഷമമുള്ളതാണ്.

336 ശരീരത്തോടുകൂടിയിരിക്കുന്നവക്ക ഇതിന്റെ പ്രകാരങ്ങൾ ഗ്രഹിച്ചുകൂടാ. എന്നാൽ ആത്മാവിലെ ദുഃഖം മഹാ ദുഃഖംതന്നെ.

337 ശരീരസങ്കടങ്ങൾ അതിനോടു ശരി നില്ക്കുന്നതല്ല. അതിന്റെ വല്ലഭമിത്രയെന്നു കണക്കിലടങ്ങുകയില്ല.

338 ഈ പറഞ്ഞ വാക്കുകൾ സത്യമുള്ളതാണ്. ആത്മസങ്കടത്തിന്റെ അവസ്ഥ ഭൂലോകവാസികൾക്ക അടക്കുവാനെത്രയും പ്രയാസം.

339 ശരീരത്തോടെ ആത്മാവു കന്നിച്ചിരിക്കുന്ന കാലങ്ങളിൽ ദേഹത്തിന്റെ ബന്ധങ്ങൾകൊണ്ടു ആത്മാവും സങ്കടപ്പെട്ടു.

നരകപ്പാട്ടു.

340 എന്നാലും സുഖദുഃഖമതല്ലവർക്കുള്ളൂ— അന്യദുഃഖമുണ്ടു സഹിയ്ക്ക നരകത്തിൽ.

341 അന്യദുഃഖങ്ങൾദേഹ കഷ്ടകൃച്ഛ്രങ്ങളെല്ലാം— മനോവേദന ബഹു പീഡകൾ സുകമാരം.

342 ധീസ്മരണവും പിന്നെ മനസ്സുമിതിമൂന്നും ശാസ്ത്രത്തിൽ സിദ്ധംപോലെ പരമാത്മാവിന്നുണ്ടു.

343 ഇതൊക്കെപ്പാപികൾക്ക പീഡവാഹമേയുള്ളൂ— അതീത വസ്തുക്കളെ ദർശിപ്പാനുള്ള നേത്രം.

344 സ്മരണാവശമെന്നു ശാസ്ത്രികൾ ചൊല്ലീടുന്നു— നരകാഗമം വൃഥാ വിഷയമിതുകൊണ്ടു.

345 കണ്ടതിതീവ്രബാധ ധരിച്ചു ഖേദിച്ചീടും— പ്രണയം ഭാഗ്യങ്ങളും പുഞ്ചിരി പുതുമയും.

346 ലീലകൾഭോഗങ്ങളും നർത്തനഗാനങ്ങളും— ഭൂലോകസുഖമെല്ലാം കഴിഞ്ഞതിക്രാന്തനാൾ.

347 ചെയ്യു ദുരിതഫലമെന്നുമെ കഴിയാതെ— നിത്യമനുഭവിക്കേണ്ടിവ സ്മരിക്കുന്നു.

പൊരുൾ.

340 എന്നാലും അതതിന്റെ(അതായതു ആത്മാവിന്റെ) ദുഃഖമല്ല പേറിട്ടുള്ളതാകുന്നു. നരകത്തിൽ തന്റെ ദുഃഖവും അന്യദുഃഖവുമുണ്ടു.

341 ദേഹദുഃഖങ്ങളും സങ്കടങ്ങളുമെല്ലാം അന്യദുഃഖങ്ങളത്രെ. ഹൃദയദുഃഖം വളരെ സങ്കടമുള്ളതും തനിക്കു മാത്രമുള്ളതുമാകുന്നു.

342 ബുദ്ധി, കർമ്മ, മനസ്സ എന്ന ഈ മൂന്നും ആത്മാവിന്നു പരമായിട്ടുള്ളതാണെന്നു ശാസ്ത്രത്തിൽപറയപ്പെട്ടിരിക്കുന്നുവല്ലൊ.

343 ഇതൊക്കെ പാപികൾക്ക ദുഃഖത്തിന്നു കാരണമാകയെയുള്ളൂ. കഴിഞ്ഞ വസ്തുക്കളെ കാണ്മാനുള്ള കണ്ണ്—

344 കർമ്മയുടെ വശമാകുന്നുവെന്നു ശാസ്ത്രികൾ ചൊല്ലിവരുന്നു. നരകത്തിലുള്ളവരുടെ കൂട്ടം ദുഃഖങ്ങൾക്കു വിഷയമാകുന്നുവെന്നു ഇതിനാൽ(അതായതു കർമ്മമെന്ന കണ്ണാൽ)

345 കണ്ടു ഏറ്റവും കഠിനദുഃഖം പൂണ്ടു ഖേദിക്കും. സ്നേഹവും ഭാഗ്യങ്ങളും പുഞ്ചിരിയും പുതുമകളും.

346 ലീല സന്തോഷങ്ങളും ആട്ടം പാട്ടുകളും ഭൂമിയുടെ സുഖമെല്ലാം കഴിഞ്ഞു കഴിഞ്ഞു പോയി.

347 ചെയ്യു ദോഷത്തിന്റെഫലം എന്നും തീരാതെ കണ്ടു നിത്യവും അനുഭവിക്കും എന്നുള്ളതിനെ ഓർക്കുന്നു.

## നരകപൎവ്വം

348. ഭൎത്ത മരണാവിന്ദ ബുദ്ധിതാമത്തിമൂന്നം— ധാരണം പരിഭവം യോജനമിതിശ്രുതം

**പൊരുൾ**

348. ആത്മാവിന്റെ കണ്ണുബുദ്ധിയെന്നതാകുന്നു. അതിന്റെ തെളിവ്ധരിക്ക,നിശ്ചയിക്ക, ചേൎക്കയെന്ന മൂന്നാമാകുന്നു.

349. മൂന്നിനാലന്താപം കാരണം പാപികളുടെ എന്നതൊട്ടങ്ങിടാത്ത സങ്കടവേദനാവും.

349. ഈമൂന്നിലും പാപികൾ ദുഃഖത്തിന്നുകാരണമേയുള്ളു എന്നും തീരാത്ത സങ്കടങ്ങളുടെവീട്ടം—

350. പുനരപ്രാപ്യമായ ഗുണത്യാഗവും പിന്നെ— അനാലൂണത്തൊട് സന്തത വിരോധവും.

350. വീണ്ടും ലഭിപ്പാൻ യോഗ്യമല്ലാത്ത ഗുണങ്ങളുടെ ഉപേക്ഷയും പിന്നെയുംകാണില്ലാത്ത പുണ്യത്തോടുഎപ്പൊഴും വിരോധവും (ഉണ്ടായിരിക്കുന്നുതും)

351. അനാദി ശാപപരിഗ്രഹവും ദൗൎഗ്ഗ്യവും. എന്നിവററിന്നുമൂലമസാരഭാവമത്രെ.

351. ആദിയില്ലാത്ത (ദൈവത്തിന്റെ) ശാപമേറെറടുക്കും ദൗൎഭാഗ്യം വന്നുതും എന്നിവററിൻ കാരണം അല്പലോഭംഗ്രഹിച്ചതത്രെ.

352. തനകാലത്തിൽകഴിഞ്ഞതത്രയും വൎദ്ധ—ഭോഗം—എന്നതി ധരിച്ചിട്ടപരിഭവിക്കുമേ.

352 എത്രയും വെറുപ്പുതോന്നിക്കുന്ന സുഖങ്ങൾ അല്പകാലംകൊണ്ടു കഴിഞ്ഞുപോയല്ലൊ. എന്നിപ്രകാരം ഓൎത്തിട്ട് ആരിന്റെശേഷംപരിഭവിക്കും.

353. സ്വൎഗ്ഗീശ വിധിവശാൽ ഭേദിപ്പാൻ യോഗം വന്നു— നരക ദുഃഖമെല്ലാം ഭവിച്ചുസദാകാലം.

353 (ആകാശ്യ) ദൈവവിധിവശാൽ ഭേദിപ്പാൻ സംഗതി വന്നു. എല്ലാ നരകദുഃഖവും എന്നെന്നേക്കുമായിഭവിച്ചു.

354. അന്തരമതിനില്ല കൂടസ്ഥവിധിയതു— പ്രാപ്തഭോഗങ്ങളെല്ലാം കഴിഞ്ഞു ലവകാലെ.

354 അതിന്നു അന്തരമില്ല. ഇളക്കമില്ലാത്ത വിധി ആകുന്നു. അനുഭവിച്ച സുഖങ്ങളെല്ലാം അല്പകാലംകൊണ്ടു കഴിഞ്ഞുപോയി.

355. ലബ്ധസുഖങ്ങളെല്ലാമതി തുഛ്യങ്ങളല്ലൊ— തദേതൂത്യക്ത ഗുണമനാദ്യനന്തൻ തന്നെ.

355 ലഭിക്കപ്പെട്ട സൌഖ്യങ്ങളെല്ലാം അധികം തുഛ്യങ്ങളാകുന്നല്ലോ. അതുനിമിത്തം ഉപേക്ഷിച്ച ഗുണം ആദിയുമന്തവുമില്ലാത്ത (ദൈവം) തന്നെ.

നരകപാട്ടും

356. മമദോഷാതപംകൊണ്ടു നിയമിതു വന്നു—മംഗലാബ്ധിയെ രസിപ്പതിന്നും സൂചിപ്പാനായ്.

357. എന്നെക്കാരുണ്യത്തോടു സൃഷ്ടിച്ചസർവ്വേശ്വരൻ— നരകാരണംമമ കല്പിച്ചു നിജഗുണം.

358. മംഗലപൂർണ്ണം മമ ലക്ഷ്യമെന്നറിയാതെ—ഭ്രാന്തനായതെത്ര ഞാൻ സേവിച്ചതെത്ര കഷ്ടം!

359. ഉത്തമ മോഹന്തീർപ്പാനെളുതെന്നൊപേക്ഷി കരതെ—നീർത്തുള്ളി കുടിപ്പാനായ് ക്ലേശിച്ചനടന്നു ഞാൻ.

360. ഇതിപ്പോൾ കഴിഞ്ഞതായ് മറ്റൊരുമിനിവരാ സന്തതം ക്ഷമിപ്പാനും സന്തതം വലവാനും.

361. സന്തതംപോലിപ്പാനും രോഗമിന്നിനിക്കുള്ള സന്തതമിതെന്നുള്ള വെത്ര കാലങ്ങളിത.

362. സഹസ്രവർഷമതൊ ശത സഹസ്രങ്ങളോ രസഹസ്രകല്പവർഷംസന്തതകാലമതൊ.

363 സന്തത മിതിലേറമെന്നാമെ കഴിഞ്ഞീടാ— ഇതിപ്പോൾ തുടങ്ങിയൊരെയപ്പൊഴുതുടങ്ങുന്നു.

പൊരുൾ

356. എന്റെ ദോഷതാപം കൊണ്ടു ഈ വിധിവന്നു. നന്മക്കടലാകുന്നവനെ അനുഭവിച്ചു എന്നും സൂചിപ്പാനായിട്ടു.

357. കാരുണ്യത്തോടു കൂടെ സർവ്വേശ്വരൻ എന്നെ സൃഷ്ടിച്ചു. തന്റെ ഗുണം ഇനിക്ക കേടുകാരണം (അതോഗതി) കല്പിച്ചു.

358. നന്മകളുടെ പൂർണ്ണതയത്രെ എന്റെ ലാക്ക (അതായ്സൽഗതി) എന്നറിയാതെ ഭ്രാന്തനായിട്ടു അല്പഗുണമായത ഞാൻസേവിച്ചതു എത്രയൊ കഷ്ടം!

359. എല്ലാറ്റിലും വലുതായ മോഹത്തെ തീർപ്പാൻസമുദ്രത്തെ അന്വേഷിക്കാതെ നീർത്തുള്ളികുടിപ്പാനായിട്ടു ഞാൻക്ലേശിച്ചു നടന്നു.

360. ഇതിപ്പോൾകഴിഞ്ഞു പോയി മറ്റൊരുമിനി വരാനില്ല. എപ്പഴും ക്ഷമിപ്പാനും എപ്പഴും വലയുവാനും.

361. എന്നുംപോലിപ്പാനും ഇനിനിക്കു സംഗതിയായി (എന്നാലൊ) എപ്പഴും എന്നതു എന്താകുന്നു? അതെത്ര കാലമാകുന്നു?

362. ആയിരക്കാലമൊ (അതല്ല) മൂവായിരംകാലമൊ, അതുമല്ല അനേകായിരം കോടികാലം അതാകുന്നൊ?

363. എപ്പഴും എന്നതു അതിലധികമാകുന്നു. കഴിഞ്ഞാലും അതു കഴികയില്ല. ഇതിപ്പോൾതുടങ്ങിയതൊ എപ്പഴും തുടങ്ങുന്നു.

| നരകപർവ്വം. | അൎത്ഥം. |
| --- | --- |
| 372 ചേതസി പരവശ മെന്തിനെ യൊപ്പിക്കേണ്ടു അത്യന്ത പീഡാ പരിഖേ ദനാം പശ്ചാത്താപം. | 372 ബോധത്തിന്റെ പരവശതെ ന്തിനെ കല്പിക്കേണ്ടു? അത്യന്തമായ പീഡയും മഹാഖേദവും കഴിഞ്ഞതു ചൊല്ലിയുള്ള ദുഃഖവും (ഉണ്ടാകും) |
| 373 ഭീതിയും ക്രോധ ദ്വേഷമത്സരാതി പരിഭ്രമം_ ഇത്യാദിയുള്ള രസന്നിറാവു മനസ്സിങ്കൽ. | 373 ഭീതിയും കോപവും ദ്വേഷ വും ക്ഷമയില്ലായ്മയും പരിഭ്രമവും, ഇ പ്രകാരമുള്ള രസങ്ങൾ മനസ്സിൽ നിറ കയും. |
| 374 അത്യുഗ്രം ഭയങ്കര വായുവ്യാപാരങ്ങളും_ ഉദധി കലങ്ങുമ്പോൾ വലയുന്നൊ നപോതം. | 374 ഏറ്റവും ഭയങ്കരമായ കാ റ്റും കോളുകളും കടലിനെ കലക്കു മ്പോൾ കപ്പൽ ഉഴലുകം. |
| 375 അദ്രിസമാനമായ പൊക്കത്തിലേറുകയും_ പാ താളത്തോളമിറങ്ങുകയു മൂർമ്മി. | 375 മലപ്പൊരിയായ പൊക്കത്തി ൽ കേറുകയും, ഉടനെ പാതാളത്തോള മിറങ്ങുകയും, കോളുകൾ_ |
| 376 പോതത്തിലടിക്ക യും പാമരം പൊട്ടുകയും_ മാർഗ്ഗം കൂടാതെ യങ്ങോട്ടു മിങ്ങോട്ടുമോട്ടുകയും. | 376 കപ്പലിന്മേലടിക്കയും പാമരം പൊട്ടുകയും, വഴികൂടാതെ അങ്ങോട്ടു മിങ്ങോട്ടുമോടുകയും (ചെയ്യുന്നു.) |
| 377 നരകവാസിയുടെ മാനസേ നാനാരസ_ഗണ ങ്ങളതുപോലെ നാനാരസ ങ്ങൾ തന്നെ. | 377 നരക വാസിയുടെ മനസ്സിൽ (മുമ്പിൽ) അനേക വിധത്തിലുള്ള ഇ ഷ്ടങ്ങൾ അനുഭവിച്ചതുപോലെ (ഭീ തിയും മററും) നാനാപ്രകാരമുള്ള രസ ങ്ങൾ ഭവിക്കും. |
| 378 അതിനാലെന്തും നാശമെന്നറിഞ്ഞാലും_ ശ ക്തനാം വില്ലാളിയാൽ പ്ര ഹിതമായ ശരം. | 378 അതിനാൽ അനുകൂലമുണ്ടാ കയില്ലെന്നറിഞ്ഞുകൊൾക. ശക്തനാ യ വില്ലുവുകാരനാൽ എയ്യപ്പെട്ട അ മ്പ്_ |
| 379 സതാരം ലക്ഷ്യ പ്ര തിഷ്ഠ്വരുന്നതു പോലെ_ നാ രകരെന്നതോടു രഞ്ജി ച്ചു സന്തോഷിപ്പാൻ. | 379 ഉടനെ ലാക്കിനെ നോക്കി പാഞ്ഞെത്തുംവണ്ണം നാരകരെന്നും (അത്രായു മാനുഷന്റെ ഗതിയാകുന്ന ദൈവത്തോടു) ചേർന്നുകൊണ്ടു സ ന്തോഷിപ്പാൻ_ |

## നരകപർവ്വം.

380 അതീവ മനോരസം ചേതസി ധരിച്ചീടും— നിഷ്ഫല സാദ്ധ്യമതു ദുഃഖ കാരണമത്രെ.

381 അഫലം പ്രതി സവ്വമംഗല ത്യാഗമൂലം— അത്യന്തം പ്രസൂതിജം മനസി ഭവിച്ചീടും.

382 ഇതെല്ലായിലും ശ്രേഷ്ഠനരകമിതുതന്നെ — തന്നിലെ ലാഭമായ രത്നങ്ങൾ നിറഞ്ഞുള്ള.

383 യാനപാത്രങ്ങൾ ചെട്ടി താൻകണ്ടു നില്ക്കുന്നേരം— മരുല്പ്രാപത്താൽ മുങ്ങിസ്സമുദ്ര താഴുമ്പോഴെ

384 ധരിക്കമാത്തിയ തിന്നൊത്ത രൂപമുള്ള— നരക ചേതസ്സിങ്കലുള്ളൊരു പ്രസൂതിജം.

385 വഞ്ചിത ഗുണത്തോടു സമാനം നിരുപമം—സങ്കടമെന്ന വ്യാധി നിശ്ചയിച്ചാകേണ്ടു.

386 എങ്കിലീ ദുഃഖഭയം മനസി ധരിച്ചിട്ടു— ധർമ്മമാർഗ്ഗത്തിൽ നടന്നാനന്ദം പ്രാപിപ്പാനായ്.

387 മനുഷ്യർ ഭൂമികകിൽ ബോധമുള്ളോനായീടും— നരകദുഃഖം പറഞ്ഞുവർണ്ണമെന്നാകിലും.

## പൊരുൾ.

380 അധികമായ മനോരസം മനസ്സിൽ ധരിക്കും നിഷ്ഫലമായ ആ സാദ്ധ്യം ദുഃഖത്തിന്ന കാരണമത്രെ.

381 ഫലമില്ലാത്തതിനെക്കുറിച്ചു സവ്വ നന്മകളെയും ഉപേക്ഷ നിമിത്തം ഏറ്റവും അതി വേദന മനസ്സിൽ സംഭവിക്കും.

382 ഇതെല്ലായിലും വലുതു നരകം ഇതു തന്നെ, തന്നിലെ ലാഭമുള്ള മാണിക്കങ്ങൾ നിറഞ്ഞിരിക്കുന്ന—

383 കപ്പലുകളെ ചെട്ടി കണ്ടുനില്ക്കുന്ന സമയം കാററിന്റെ കോപത്താൽ കടലിൽ മുങ്ങിത്താഴുമ്പോൾ—

384 (അവന്ന) സംഭവിക്കുന്ന ദുഃഖത്തിന്ന തുല്യമായ രൂപമെയുള്ളു. നരകവാസിയുടെ മനസ്സിങ്കൽ മനോദുഃഖം—

385 ഉപേക്ഷിക്കപ്പെട്ടഗുണത്തോടു തുല്യമുള്ളതാകുന്നു— അതു ഉപായമില്ലാത്ത സങ്കടമെന്ന വ്യാധിയിൽ നിശ്ചയിച്ചറക്കേണ്ടിയിരിക്കുന്നു.

386 എങ്കിലൊ ഈ ദുഃഖത്തിന്റെ ഭയം മനസ്സിൽ ധരിച്ചിട്ടു പുണ്യ വഴിയിൽ നടന്നു മോക്ഷം നേടുവാൻ.

387 ഭൂമിയിലുള്ള മനുഷ്യർ ഭൂമികളെങ്കിൽ ബുദ്ധിയുള്ളവനായിരിക്കും നരകത്തിലെ ദുഃഖം ഈവണ്ണമെന്നു പറഞ്ഞു എങ്കിലും—

നരകപൎവ്വം

388 നരകം പ്രതിഗമിച്ചീടുന്ന മൂഢരേരം— അനേക ദേവന്മാരെയദിതിപുത്രന്മാരെ.

389 സേനാനി ഭൂതന്മാരെ ഭഗവതികളെയും— സദ്ദേവ നിന്ദയോടു സേവിക്കും ജനാവലി.

390 വേദസത്യങ്ങളോടു വിരോധമുള്ളം പൂണ്ട—സത്യവേദികളോടു പരിപന്ഥിദുഷ്ടരും.

391 സത്യം വേളുസത്തിന്നു ചെയ്യുന്ന നീചക്കൂട്ടം— ദൈവത്തെ വന്ദിപ്പാനശ്ശുദ്ധേശൻ പ്രമാണിച്ചു

392 ദിവസംകഴിക്കാതെ നടക്കും പാപിവൃന്ദം— മാതാപിതാക്കന്മാരെ ഗുരുജനന്മാരെയും.

393 നീതിപോലൊരതിക്രമത്തെയധമ ഭൂഷ്ഠതികൾ— വൈരധാരികൾ നരഹിംസകർത്താക്കന്മാരും.

394 പരസ്ത്രീഗാമികളും രാഗചപലന്മാരും— ചോരന്മാരൎത്ഥാൎത്ഥം ഗുരുദ്രോഹ ദുഷ്ടരും.

395 പൊയ്സഹായന്മാരുമസത്യ സാക്ഷികളും— പരസ്ത്രീകാമം പൂണ്ട ദുരായുക്തന്മാരും.

396 പരസമ്പത്തിൽ സ്പൃഹയുള്ളവർകളും— അഹങ്കാരികളത്യുഗ്രരാം ചപലരും.

പൊരുൾ.

388 നരകത്തിൽ പോകുന്ന വഴികളെ നടക്കുന്നമൂഢന്മാരേറയുണ്ടു. മുപ്പത്തുമുക്കോടിയെന്ന അനേക ദേവന്മാരെയും

389 പടനായകന്മാരെയും ഭൂതസമൂഹത്തെയും ഭഗവതികളെയും സത്യദൈവനിന്ദയോടുകൂടെ ആരാധിക്കുന്ന ജനങ്ങളുടെ കൂട്ടവും.

390 വേദ സത്യങ്ങളോടു വിരോധത്തിൽ പ്രവേശിച്ചവരും സത്യവേദത്തോടു ശത്രുക്കളായ ദുഷ്ടന്മാരും.

391 കള്ളത്തിന്നു സത്യംചെയ്യുന്നനീചന്മാരുടെ കൂട്ടവും ദൈവത്തെ സ്തുതിപ്പാനായിട്ടു താൻ പ്രമാണിച്ചു—

392 ദിവസം ശുദ്ധമായി കൊള്ളാതെ നടക്കുന്ന പാപികളും, മാതാപിതാക്കന്മാരെയും ഗുരുജനന്മാരെയും—

393 നീതിപോലെ ബഹുമാനിക്കാത്തനീചന്മാരായ പാപികളും, വൈരാഗ്യം ദ്വേഷ്യം ധരിച്ചിരിക്കുന്നവരും മനുഷ്യരെ കൊല്ലുന്നവരും—

394 പരസ്ത്രീകളെ പ്രാപിച്ചു (പിഴച്ചു)വരും മോഹ ചപലന്മാരും കള്ളന്മാരും ഗുരുത്തെക്കുറിച്ചു ചതിവുചെയ്യു ദുഷ്ടരും.

395 കളവിന്നു സഹായക്കാരും കള്ളസാക്ഷികളും അന്യസ്ത്രീകളെ മോഹിച്ചുകൊണ്ടു ദുരാശവെച്ചു നടന്നവരും.

396 അന്യദ്രവ്യത്തിന്മേൽ ആഗ്രഹമുള്ളവരും അഹങ്കാരികളും ദ്രവ്യാഗ്രഹമുള്ള ചപലന്മാരും.

## നരകപർവം

397 മോഹ പതിതന്മാരും പൈശുന്യമുള്ളോർകളും— നാനാ ശീലന്മാരും പാനമത്തരും പിന്നെ.

398 ക്രൂരകോപികൾ മന്ദപാപികളിതിൽക്കൂട്ടം— മഴ വർഷത്തിലേറ്റം പെയ്യുന്നതുപോലെ.

399 ചുഴലിക്കാറ്റുകൊണ്ടു പത്രങ്ങൾ വീഴുംവണ്ണം— ലോകമാനുഷർ സദാ വീഴുന്നു നരകത്തിൽ.

400 എങ്കിലൊ കൂട്ടത്തിന്റെ സങ്കടം കുറഞ്ഞുപോം— എന്നു ചൊല്ലീടും ചില ബോധരഹിതഭ്രാന്തർ.

401 സന്താപം കുറയുമൊ തീക്കനലേറുന്നേരം— മുള്ളുകളേറിയെന്നാൽ മുനകളേറുമത്രെ.

402 വളരുന്നിധാനന്മാരാൽ സാമർത്ഥ്യവൃദ്ധിയുണ്ടൊ? തീവ്രചൂടേറിയാൽ ശീതം ഭവിച്ചു വന്നീടുമൊ?

403 നന്നായി ജ്വലിക്കുമ്പോളത്യന്തം വഹ്നി തന്നിൽ— ഘൃതമിട്ടെന്നതിനാൽ ദഹനൻ കെട്ടീടുമൊ?

404 ശത്രുക്കൾ വർദ്ധിക്കുമ്പോൾ മത്സരം കുറയുമൊ? എന്നതുപോലെ നിത്യ നരക ഗത പാപി.

405 ജനമേറുന്നതിനാൽ സങ്കടമേറെയുള്ളു— എന്നാലും സമുദ്രത്തിലുള്ള നീരതൊക്കവെ.

## പൊരുൾ.

397 മോഹ ദോഷം പിഴച്ചവരും, പൈശുന്യമുള്ളവരും ഭക്ഷണ കൊതിയന്മാരും മദ്യപാനക്കാരും.

398 ഏറ്റം കോപികളും മടിയന്മാരും ഇങ്ങിനെയുള്ള പാപികളുടെ കൂട്ടം വർഷകാലത്തിൽ മഴ ഏറ്റം പെയ്യുന്നതുപോലെയും.

399 ചുഴലിക്കാറ്റു കൊണ്ടു ഇലകൾ വീഴുംവണ്ണവും ലോകത്തിലെ മനുഷർ എപ്പോഴും നരകത്തിൽ വീഴുന്നു.

400 എന്നാലൊ കൂട്ടത്തിന്റെ, സങ്കടം കുറഞ്ഞുപോകും എന്നു ബുദ്ധിയില്ലാത്ത ചില ഭ്രാന്തന്മാർ പറയും.

401 തീക്കനൽ ഏറുമ്പോൾ സങ്കടം കുറയുമൊ? മുള്ളുകളേറിയെന്നാൽ മുനകളും ഏറുകയുള്ളു.

402 അധികാരമേറ്റപ്പെട്ടവരാൽ ശക്തി വർദ്ധനയുണ്ടാകുമൊ? അത്യുഷ്ണ വർദ്ധനയാൽ തണുപ്പുണ്ടായിവരുമൊ?

403 ഏറ്റം നന്നായിട്ടു കത്തിജ്വലിക്കുമ്പോൾ തീയിൽ നെയ്യ ഒഴിച്ചാൽ തീ കെട്ടുപോകുമൊ?

404 ശത്രുക്കൾ വർദ്ധിക്കുമ്പോൾ മത്സരം കുറയുമൊ? എന്നതുപോലെ നിത്യനരകത്തിൽ പോകുന്ന പാപികൾ.

405 കൂട്ടം ഏറുന്നതിനാൽ സങ്കടം ഏറുകയുള്ളു. എന്നാലും സമുദ്രത്തിലുള്ള വെള്ളം ഒക്കെയും—

നരകപൎവ്വം.

406 അന്ധ്യ കൂപത്തിലു
കൺടീടുവാൻ സാധിക്കിലും
നക്ഷത്രങ്ങളെണ്ണി സംഖ്യ
യെ യൊപ്പിക്കിലും.

407 ഭൂരിസികതയിത്ര
യെന്നളക്കിലും—അസം
ഖ്യം സാധിക്കിലും തല്പര
മറാരത.

408 ഭൂസ്ഥല നരകാധി
പറഞ്ഞൊപ്പിപ്പാൻ പണി
അറിയും ക്ഷമിക്കുമ്പോൾ ക
ണ്ടാൽ വിശ്വാസം വരും.

409 പറഞ്ഞാലററം വ
രാ അനന്തമെന്ന ശ്ലോകം_
അറിവാൻ തക്കവണ്ണമല്പം
ഞാനറിയിച്ചേൻ.

410 അറിഞ്ഞിടരുതാ
ത്ത ദുഃഖം ക്ഷമിക്കുന്നേൻ_
സന്തതം ക്ഷമിക്കുന്നേനജ
സ്രം ഖേദിക്കുന്നേൻ.

411 സന്തതം വലയു
ന്നേൻ ഹാ! പാപം!! മഹാ
പാപം!!_ഇതി പറഞ്ഞശേ
ഷം മറഞ്ഞു മഹാ പാപി.

412 ഇതികേട്ടവർ ഭയ
ത്തോട പൂരികൊണ്ടു_പരമ
ജ്ഞന്മാരെഗ്ഗമനമുറെച്ചിട്ടു

413 ദുരിതമൊഴിഷം പൂ
ണ്ടു നടന്നാർ യഥാകാമം_
എന്നാലും ജ്ഞാനഗനെ
ന്നൊരു മുനിവരൻ.

പൊരുൾ.

406 മറുകിണററിൽ പകരുന്നതി
ന സാധിക്കിലും വൃക്ഷങ്ങളുടെ ഇല
കളെ എണ്ണി സംഖ്യയെ കല്പിച്ചാലും

407 ഭൂമിയിലെ മണൽത്തരി ഇത്ര
യെന്നു കൂട്ടിയാലും അസംഖ്യമായു
സാധിക്കുമെങ്കിലും ആനിത്യമായുള്ള

408 ഭൎസ്ഥലമായ നരകത്തിലെ
ആധി പറഞ്ഞൊപ്പിപ്പാൻ പ്രയാസം
അതിനെ ക്ഷമിക്കുമ്പോൾ അറിയും.
കണ്ടാൽ വിശ്വാസവും വരും.

409 പറഞ്ഞാലററം വരികയില്ലാ
ത്തതായ കാരണത്താൽ അറിവാൻ
തക്കവണ്ണം അല്പം ഞാൻ അറിയിച്ചു

410 അറിഞ്ഞുകൊൾവാൻ വഹി
യാത്ത ദുഃഖം ഞാൻ ക്ഷമിക്കുന്നേൻ
നിത്യവും ക്ഷമിക്കുന്നേൻ. എപ്പോഴും
ദുഃഖിക്കുന്നേൻ.

411 എപ്പോഴും വലയുന്നേൻ ഹാ!
പാപം!! മഹാ പാപം!!! ഇപ്രകാരം
പറഞ്ഞ ശേഷം മഹാ പാപിയായവ
ൻ മറഞ്ഞുപോയി.

412 ഇപ്രകാരം കേട്ടവര് നല്ല ഭ
യത്തിങ്കൽ ഭയം കൊണ്ടിട്ടു നല്ല ജ്ഞ
ന്മാരായ വഴിയിൽ നടപ്പാൻ ഉറച്ചു
കൊണ്ടു

413 ദോഷങ്ങളെ അറച്ച് ഉപ്പി
യോട്ടുകൂടെ നടന്നവന്ന എന്നാലും ജ്ഞ
ാനഗൻ എന്നകുരുമുനി ശ്രേഷ്ഠൻ

നരകപദ്യം.

414 ചൊന്നതു കേട്ടേറ്റ ധൂപിതമനസ്സോടും നന്നായിച്ചിന്തിച്ചു തല്ക്കാരണമന്വേഷിച്ചാൻ.

415 സങ്കടമിത്ര ദോഷശിക്കളും നിയോഗിപ്പാൻ കണ്ടുകൊണ്ടവകാശം മനസ്സിലത്തോന്നുന്നില്ല.

416 അന്നേരം വേദജ്ഞനാകിയ തത്ത്വബോധൻ മനസ്താപത്തെക്കണ്ടു ജ്ഞാനഗനെ നോക്കി.

417 തന്മൂലം ചോദിച്ചപ്പോൾ പറഞ്ഞു ജ്ഞാനഗൻ അന്നേരം നാഥൻ ദേവൻ കരുണാലയനെന്നു

418 ശാസ്ത്രികളെല്ലാവരും നിശ്ചലം പറയുന്നു അളവറ്റായുക്തമിങ്ങനെ ശിക്ഷിക്കുന്നു.

419 അല്പധീമാന്മാരായ മാനുഷർ പിഴക്കുന്നു ദോഷങ്ങളുടൻ ക്ഷണാൽ കഴിഞ്ഞിടുന്നവല്ലോ.

420 ദുഷ്ക്രമനിത്യകാലമതിനുത്തരം താനം ... നിഷ്ഠുരനെ വിധി ഗ്രഹിപ്പാനെളുതല്ല.

421 ധ്യാനിച്ചാലവകാശമുന്മാനസെ കൊള്ളുന്നില്ല ഉത്തമനായ മുനിയിങ്ങനെ പറഞ്ഞപ്പോൾ.

പൊരുൾ.

414 പറഞ്ഞതു കേട്ട ഏറ്റം തപിക്കപ്പെട്ട മനസ്സോടുകൂടെ നന്നായിട്ടു നിരൂപിച്ചു അതിന്റെ കാരണമന്വേഷിച്ചു.

415 ദോഷശിക്കളും ഇത്ര സങ്കടം നിഷേധിപ്പാൻ കാരണം കണ്ടുകൊണ്ടും മനസ്സിൽ തോന്നുന്നില്ല.

416 അന്നേരം വേദജ്ഞനായ തത്ത്വബോധൻ (എന്ന ഒരു മുനി) മനസ്താപത്തെ കണ്ടു ജ്ഞാനഗനെ നോക്കി.

417 അതിന്റെ കാരണം ചോദിച്ചപ്പോൾ ജ്ഞാനഗൻ പറഞ്ഞു അറുതിയില്ലാത്ത സർവ്വേശ്വരൻ തമ്പുരാൻ കരുണ നിറഞ്ഞവനെന്നു.

418 ശാസ്ത്രികളെല്ലാവരും നിശ്ചയമായിട്ടു പറയുന്നു. അന്തമില്ലാത്ത ദയയുള്ളവനായ (ദൈവം) ഇങ്ങിനെ ശിക്ഷിക്കുമോ?

419 അല്പബുദ്ധിമാന്മാരായ മനുഷർ പിഴക്കുന്നു. ദോഷങ്ങൾ അരക്ഷണംകൊണ്ടു കഴിഞ്ഞുപോകുന്നവല്ലോ

420 അതിന്റെ ശിക്ഷ എന്നന്നേക്കുമായ നരകവേദനയല്ലോ ആകുന്നു. കരുണയില്ലാത്ത ഈ വിധി ഗ്രഹിച്ചുകൊൾവാനെളുപ്പമല്ല.

421 അതിന്റെ ന്യായമെന്തെന്നു ധ്യാനിച്ചാൽ മനസ്സിലടങ്ങുന്നില്ല. ഉത്തമനായ മുനി ഇങ്ങിനെ പറഞ്ഞപ്പോൾ.

### നരകപർവം

422 തത്വജ്ഞനായ ത
ത്വബോധനമുതൽ ചൊല്ലു- അ
നന്ത ഭയനിധി മംഗല
നിതൻ ദേവൻ.

423 സന്തതശാന്തരൂപ
യാം കൃപാ വാരിധി! തി
ന്നും- കൃതഘ്നന്മാരെ ഇ
വണ്ണം ശിക്ഷിക്കിലും.

424 അല്ല ദോഷയോ
ഗ്യമായൊക്കുന്ന ശിക്ഷയ
ല്ല-സുകൃതയോഗ്യതയാകാ
ം സമ്മാനിക്കുന്ന ദേവൻ

425 ദുഷ്കൃതയോഗ്യമല്ല
ശിക്ഷ കല്പിപ്പാറില്ല. ചൊ
ന്നതു ഗ്രഹിപ്പാനായിക്കഥ
കേട്ടാലും നീ.

426 ചിന്തിച്ചു കേട്ടാൽ
തവ സംശയമൊക്കെ തീ
രും- സുകൃത കീർത്തിയോടു
വാഴുന്ന രാജ്യത്തിങ്കൽ.

427 മുഷ്കരനൊരു നൃപ
ൻ മൃഗയാവിവശനായ്-
പരിവാരത്തെ വെടിഞ്ഞര
ണ്യേ നടക്കുമ്പോൾ.

428 ക്രൂരന്മാരായ ഹിം
സ്രന്മാരുടെ കൂട്ടം കണ്ടു- ദു
ഷ്ടന്മാരവരോടവർ സുന്ദര
മുഖിമാരു.

429 യോഷയെ കെട്ടി
ക്കൊണ്ടു കാരുണ്യ ഹീന
ന്മാരു- ദുഷ്കരിച്ചതിൻശേ
ഷം താഴ്ത്തിയേറിട്ടന്നൊരു.

### പൊരുൾ.

422 പരമാത്മമറിഞ്ഞിരിക്കുന്നവനായ തത്വബോധൻ അരുളിച്ചെയ്തു. അറുതിയില്ലാത്ത മനോഗുണക്കാരനും നന്മസ്വരൂപിയുമായിരിക്കുന്ന തമ്പുരാൻ.

423 നീതിയോടുകൂടി വിധിക്കുന്നവനും കൃപയുടെ സമുദ്രവുമാകുന്നു. ചെയ്യുന്ന തിന്മകളെ ഇവണ്ണം ശിക്ഷിക്കുന്നു എങ്കിലും,

424 അത് ദോഷത്തിന്നു അവകാശിക്കുന്ന തക്ക ശിക്ഷയല്ല, പുണ്യത്തിന്റെ യോഗ്യതയെക്കാൾ അധികം ദൈവം സമ്മാനിക്കുന്നു.

425 ദോഷത്തിന്റെ യോഗ്യതയേൽ അല്പമായ ശിക്ഷ കല്പിക്കയൊള്ളു. ഈ പറഞ്ഞത് ഗ്രഹിക്കുന്നതിന്നുവേണ്ടി ഈ കഥ നീ കേട്ടുകൊൾക.

426 സൂക്ഷിച്ചു കേട്ടാൽ നിന്റെ സംശയം ഒക്കെ തീരും. (അതാകുന്നതു) നല്ല കീർത്തിയോടുകൂടെ വാഴുന്ന ഒരു രാജ്യത്തിൽ-

427 ശക്തിപ്പെട്ട ഒരു രാജാവു നായാട്ടിന്നു പുറപ്പെട്ടു. ഭൃത്യന്മാരെ വിട്ടുംവെച്ചു കാട്ടിൽ നടക്കുമ്പോൾ-

428 ക്രൂരന്മാരായ കുലപാതകക്കാരുടെ കൂട്ടം കണ്ടു. അവർ ദുഷ്ടന്മാരത്തോടുകൂടെ മുഖസൗന്ദര്യമുള്ള ഒരു.

429 സ്ത്രീയെ കെട്ടിക്കൊണ്ടു കരുണകൂടാതെകണ്ട് അതിക്രമിച്ചതിന്റെശേഷം താഴ്ത്തുയേറുന്ന ഒരു.

### നരകപ്പോര്.

438. തല്ലുമല്ല യുദ്ധമിപ്പോൾ ചൊല്ലുവാൻ കാലമില്ല ധീരതയ്ക്കിതുപാരം നൃപനും ഹിംസ്രമാകും.

439. പെരുപ്പംകൊണ്ടു ബലം വളരുന്നറിഞ്ഞാലും വലഞ്ഞു നരവരൻ മുറിഞ്ഞു തിരുമേനി.

440. ബലഹീനവും വന്നുവെന്നാലുമ്മനസ്ഥിരം— കെട്ടുമേ കുറയാതെ സ്ത്രീയുടെ രക്ഷാർത്ഥമായ്.

441. ദുഷ്ടരെയൊഴിപ്പോളം യുദ്ധത്തെയുറച്ചിട്ടു—നിർമ്മലരാജഭാവം നിശ്ചയിച്ചറിഞ്ഞിട്ട്.

442. സൂക്ഷിച്ചറിഞ്ഞനാശം മനസി ഭയമടരിച്ചശേഷം വരാതിരിപ്പാനായ്സുന്ദരാംഗിയെ വിട്ടു.

443. നൃശംസവൃന്ദമാക്കുവാരവിട്ടവരാൽ—ഇങ്ങനെ ശുഭാംഗിക്കു മംഗലം ഭവിച്ചപ്പോൾ.

444. അരങ്ങുകൾമുറിവാലെസന്താപംഭവിക്കാതെ—നൃവരൻ സ്ത്രീരക്ഷകൊണ്ടേറെയും പ്രസാദിച്ചു.

445. സേവകന്മാരും വന്നു നൃപതിക്ഷതംകണ്ടു—സുവിഷാദത്തോടവർകണ്ടു നില്ക്കുന്നനേരം.

### പൊരുൾ.

438. (തമ്മിലുണ്ടായ) യുദ്ധം ഇപ്പോൾ തല്ലുമല്ലും പറവാൻ സമയമില്ല. പറഞ്ഞാലുപ്പിക്കുന്നതായ ധൈര്യം ആ രാജാവിനും കുലപാതകമാകും.

493. അധികമായ തിരക്കുകൊണ്ടു ബലം ഏറ്റം ഉണ്ടായി എന്നറിഞ്ഞുകൊൾക. മഹാ രാജൻ വലഞ്ഞു തിരുമേനി മുറിഞ്ഞു.

440. ബലക്ഷയം വന്നു എങ്കിലും, മനസ്സിലെ ഉറപ്പ് കെട്ടുതന്നെ കുറയാതെ സ്ത്രീയുടെ രക്ഷയ്ക്കായി.

441. ദുഷ്ടരെ ഒഴിക്കുവോളം യുദ്ധത്തിന് ഉറച്ചിട്ട് (ഉള്ള) നിർമ്മലനായ രാജാവിന്റെ ഭാവം നിശ്ചയിച്ചറിഞ്ഞിട്ട്.

442. സൂക്ഷിച്ചുനോക്കി മനസ്സിൽ ഭയംപൂണ്ട് അവരുടെ നാശമശേഷം വരാതിരിപ്പാനായിട്ടു സുന്ദരിയായ സ്ത്രീയെ കഴിച്ച്.

443. ദുഷ്ടന്മാരുടെ കൂട്ടം ആ രാജാവിന്റെ വീഴ്ചംവഴിയായി (വിട്ട്) ഇങ്ങിനെ സുന്ദരിക്കു രക്ഷകിട്ടിയപ്പോൾ.

444. അങ്ങുകളുള്ള മുറിവുകളാൽ സങ്കടമുണ്ടാകാതെ രാജാവ് സ്ത്രീയുടെ രക്ഷകൊണ്ട് ഏറ്റവും പ്രസാദിച്ചു.

445. സേവകന്മാരും വന്നു രാജാവിന്റെ മുറിവുകണ്ട് ഏറ്റം വിഷാദത്തോടുകൂടെ നോക്കി നില്ക്കുന്നനേരം.

നരകപർവ്വം.

446 അവരോട്ടുടൻ നൃപതിശാസനതാം ചെയ്തു എന്നുടെ ചോരകൊണ്ടു രക്ഷപ്പെട്ടവളുടെ.

447 സങ്കടം പോവാനെന്നെ രക്ഷിച്ചീടേണ്ടും യഥാ— ലാവണ്യംതന്നെയിപ്പോളിവളെ രക്ഷിക്കണം.

448 നൃവരൻ കല്പിച്ചപോൽ ഭൃത്യന്മാർ വഴിപോലെ— ക്ലേശിച്ചു ഭിഷക്കുകളേറിയ വൈദ്യങ്ങളും.

449 വിശേഷ ശ്രമത്തോടു വരുത്തി പിരിയാതെ—അവളെ നിരന്തരം സൂക്ഷിച്ചു നോക്കുന്നോരം.

450 ഭവിച്ചദുഃഖമെല്ലാമൊഴിഞ്ഞു ക്ഷതങ്ങളും— മനോവ്യാധിയും പൊറുത്തഴകുമുണ്ടായ്വന്നു.

451 വനിതാവിശേഷങ്ങളോരോന്നു ചോദിച്ചപ്പോൾ—നരപൻ ശുഭാംഗിക്കു ആരോഗ്യമെന്നുകേട്ടു.

452 സ്വരൂപം കേട്ടനേരം കാണണമെന്നുതോന്നി സുന്ദരിക്കലങ്കാര വസ്ത്രങ്ങൾ നിചോളങ്ങൾ.

453 രത്നാദ്യാഭരണങ്ങൾ സമ്പൂർണ്ണമാകുംവണ്ണം— നാരീമണ്ഡനത്തിന്നായ് സമോദം നൃപൻ നല്കി.

പൊരുൾ.

446 ഉടനെ മഹാരാജാവു അവരോടു അരുളിച്ചെയ്തു, എന്റെ ചോര കൊണ്ടു രക്ഷപ്പെട്ടവളുടെ—

447 സങ്കടം പോകുവാൻ എന്നെ രക്ഷിക്കുന്നതെങ്കിലൊ, അവ്വണ്ണം തന്നെ ഇപ്പോൾ അവളെയും രക്ഷിക്കണം.

446 രാജാവു കല്പിച്ചവണ്ണം ഭൃത്യന്മാര് വഴിപോലെ താല്പര്യപ്പെട്ടു ഏറിയ മരുന്നുകളും വൈദ്യങ്ങളും—

449 വിശേഷ ഉത്സാഹത്തോടു കൂടെ വരുത്തി പിരിയാതെകണ്ടു് അവളെ എപ്പോഴും സൂക്ഷിച്ചു നോക്കുന്ന സമയം—

450 സംഭവിച്ച എല്ലാദുഃഖങ്ങളും തീർന്നു മുറിവുകളും മനക്ലേശവും പൊറുത്തു അഴകുമുണ്ടായിവന്നു.

451 സ്ത്രീയുടെ വിശേഷങ്ങൾ ഓരോന്നു ചോദിച്ചപ്പോൾ രാജാവു ആ സുന്ദരിക്കു് രോഗംഭേദമായെന്നുകേട്ടു.

352 നല്ലരൂപമുള്ളവളായിരിക്കുന്നു എന്നു കേട്ടനേരം (അവളെതനിക്കു) കാണണമെന്നു തോന്നി, സുന്ദരിയായവൾക്കു അലങ്കാരവസ്ത്രങ്ങളും മുഴക്കുപ്പായങ്ങളും—

453 രത്നം മുതലായ ആഭരണങ്ങളും സമ്പൂർണ്ണമാകുംവണ്ണം സ്ത്രീയുടെ അലങ്കാരത്തിന്നായിട്ടു് സന്തോഷത്തോടു കൂടെ രാജാവു കൊടുത്തു.

## നരകപർവ്വം.

462 മറന്ന ഭർത്താവി
നെ മറന്ന ജീവത്രാണം–
ശ്രേപനെയുപേക്ഷിച്ച ച
ണ്ഡാല രാജനമാർ.

463 അപരാധയോഗ്യമ
ഹാ പാപത്തിലകപ്പെട്ട–
ഏതെല്ലാം ശിക്ഷയവർക്കു
ചിത ശിക്ഷയാകാം?

464 എന്തെന്നു മന
ക്കാമ്പിൽ തോന്നുന്നു മുനി
വര–ഭാര്യയാകൃതദോഷം മ
റിഞ്ഞു നരശ്രേഷ്ഠൻ.

465 പരിതാപം പൂണ്ടു
കൃത സദോഷത്തോടും– ദു
രിതഞ്ചിന്തിക്കുമ്പോൾ ശി
ക്ഷിപ്പാനാരച്ചീടും.

466 നാരിയെ ഉള്ളസ്നേ
ഹം ശാസനം തടുക്കുന്നു–
നീതിമാൻ നരപാലൻ ദു
രിതം ക്ഷമിക്കുമ്പോൾ.

467 ഭീതിനീങ്ങീട്ടുപാ
പ നിർമ്മുക്തരെയും വാഴ്ത്തും–
എങ്കിലൊ ഭയങ്കര പ്രതാ
പ ഭാവത്തോടും.

468 ദുഷ്കൃതമിയലുംസ്ത്രീ
യെ വരുത്തി തിരുമുമ്പിൽ
കണ്ടപ്പോൾ ദ്വേഷപ്രിയ ഭ
ത്സന വാക്കുകളാൽ.

469 നാണിച്ചു നിർല്ല
ജ്ജയാ പതിതവർഷംപോ
ലെ–ഭീരു സ്ത്രീ കണ്ണീർവാ
ർത്തുമോഹിച്ചുവീണുപിന്നെ

## പൊരുൾ.

462 ഭർത്താവിനെയുംമറന്നു ജീവര
ക്ഷയും മറന്നുരാജാവിനെയുപേക്ഷിച്ചു.
ചണ്ഡാളനായ കളിയന്ത്രക്കാരനുമാ
യിട്ടു.

463 (സ്നേഹത്തിലകപ്പെട്ടു) കുറ
ക്കാരത്തിയായി മഹാ പാപത്തിലക
പ്പെട്ടു. (അപ്പോൾ)ഏതെല്ലാം ശിക്ഷ
(കൊടുത്താലും) അവർക്കു തക്കതായ
ശിക്ഷയാകും.

464 എന്തെന്നു മുനിശ്രേഷ്ഠാ! ത
നിക്കു മനസ്സിൽതോന്നുന്നു? ഭാര്യയുടെ
പ്രവൃത്തിദോഷം രാജാവു അറിഞ്ഞു–

465 മഹാ സങ്കടവുംപൂണ്ടു ചെയ്തു
തിരുവൽദോഷത്തോടുകൂടെപാപത്തി
ന്മേൽ വിചാരിക്കുമ്പോൾശിക്ഷിക്കു
ണമെന്നാരക്കും.

466 സ്ത്രീയെ ഉള്ള സ്നേഹം ശിക്ഷ
യെ തടുക്കുന്നു.നീതിമാനായ രാജാവു
ദോഷത്തെ ക്ഷമിക്കുമ്പോൾ.

467 ഭീതി നീങ്ങിപ്പോകും. പാപ
നിർമ്മുക്തരെല്ലാം വളമാകയും ചെയ്യും.
ആയതിനാൽ ഭയങ്കരമായ പ്രതാപ
ഭാവത്തോടുകൂടെ.

468 ദോഷംചെയ്ത സ്ത്രീയെ തിരു
മുമ്പിൽവരുത്തികണ്ടപ്പോൾദ്വേഷമായി
ട്ടും, പ്രിയമായിട്ടും, നിന്ദയായിട്ടുമുള്ള
(രാജ) വചനങ്ങളാൽ.

469 ലജ്ജയില്ലാത്തവൾ നാണി
ച്ചു വർഷം വീഴുന്നതുപോലെ കണ്ണീർ
ചൊരിഞ്ഞു.പിന്നെഭയമുള്ള(ആ)സ്ത്രീ
മോഹിച്ചുവീണു.

| നരകപർവ്വം | പൊരുൾ |
| --- | --- |
| 478. കുത്സിച്ചുനൃപേന്ദ്രനെ യെന്നതു തന്നെയല്ല- നൃസിംഹനൊത്ത ദിനാന്ത നഗരിക്കെഴുന്നെള്ളി. | 478. രാജാവിനെ നിന്ദിച്ചു എന്നതന്നെയല്ല മഹാരാജാവു മറ്റദിവസം നഗരിയിലേക്കു എഴുന്നെള്ളി, |
| 479. അപ്പോൾ രഹിത ലജ്ജാ സ്ത്രീ ജാരരോടുകൂടെ-സ്വപതി സന്നിധിയിൽദുരിത കർമ്മംചെയ്തു. | 479. അപ്പോൾ ലജ്ജയില്ലാത്ത സ്ത്രീ കള്ളപ്പുരുഷരോടുകൂടി തന്റെ ഭർത്താവിന്റെ മുമ്പാകെവെച്ചു ദോഷപ്രവൃത്തിചെയ്തു, |
| 480 മുഷ്കര പ്രചണ്ഡശ്രേഷ്ഠൻ ധിക്കാരം ദർശിച്ചുടൻ- ദ്വേഷിച്ചു മഹാ പാപമനന്ത ക്രോധംപൂണ്ടു. | 480. മുഷ്കരപ്പെട്ട മഹാരാജാവും ഈ ധിക്കാരം കണ്ടു ഉടനെ ഈ മഹാപാപത്തിന്മേൽ ദ്വേഷിച്ചു അവധിയില്ലാത്ത നീരസം തോന്നി, |
| 481. ദുഷ്കരം വ്യഭിചാരസ്ത്രീയെ ശിക്ഷിപ്പാനറച്ചിട്ട നിഷ്ഠുര ഭാവമോടുശസ്ത്രശൂലാഗ്നി കര. | 481. അവ്വണ്ണം ദോഷം ചെയ്ത സ്ത്രീയെ ശിക്ഷിപ്പാനറച്ചുകൊണ്ടു നിഷ്ഠുര ഭാവത്തോടു കൂടെ അമ്പു, തീ, ശൂലം, ശമട്ടി, (എന്ന) |
| 482. ദുഷ്ക്രമകരമായ കെല്ലുവാനാരം ചെയ്തു കേട്ടിതു ജ്ഞാനനഗനാശ്ചര്യമെന്നു ചൊന്നാൻ. | 482. ദുഷ്കർമ്മപ്പെട്ട കരുവികളൊക്കെ ചട്ടമാക്കുവാൻ കല്പിച്ചു. ഇതുകേട്ട ജ്ഞാനനഗനായ (മുനി) ആശ്ചര്യം! എന്നചൊല്ലി, |
| 483. കട്ടക്കമറ്റ ശിക്ഷാകാരണം തിരിഞ്ഞിപ്പോൾ അന്യൂന ന്യായമിതു സംശയമൊക്കെ നീങ്ങി. | 483. കട്ടക്കമില്ലാത്ത ശിക്ഷയുടെ കാരണം ഇപ്പോൾ തിരിഞ്ഞു, ഇതു കുറവില്ലാത്ത നീതിയാണ്, സംശയമൊക്കെയും തീർന്നുപോയി |
| 484. എന്നാലു മവക്കവക്കറിവാൻ തക്കവണ്ണം- സാദൃശ്യത്തെ ത്തപോനിധെ തിരിക്കണമെ ഗുരോ! | 484. എന്നാലും എല്ലാവർക്കും അറിവാൻ തക്കവണ്ണം മുനിശ്രേഷ്ഠ! മഹാഗുരുവെ!! ഈ സാദൃശ്യത്തെ അഴിച്ചു തിരിച്ചുപറയണമെ! |
| 485 എങ്കിലൊ മുനിവരാ, കേട്ടാലും യഥാകാമം- സജ്ജന ജ്ഞാനത്തിന്നായ് ചൊല്ലുവാൻ മടിയില്ല. | 485. അപ്പോൾ മുനിശ്രേഷ്ഠൻ (കല്പിച്ചു) മനസ്സുപോലെ കേട്ടുകൊണ്ടാലും. സജ്ജനങ്ങളുടെ ജ്ഞാനത്തിന്നായിട്ടു പറയുന്നതിന്നു മടിക്കയുമില്ല. |

| നരകപൎവ്വം. | പൊരുൾ. |
| --- | --- |
| 486 സ്വജനം മുമ്പിൽ ചൊന്ന സുന്ദരി നാരിത ന്നാശാമൂലവും ജനകത്തുചാപല്യം കൊണ്ടു. | 486 മുമ്പിൽചൊല്ലിയ സുന്ദരസ്ത്രീയെന്നുള്ള മന്മഥപുഷ്പം തന്നെ, ഭോഗനിമിത്തമായി ആദിമാനുഷന്റെ പിഴകൊണ്ടു, |
| 487 പിശാചു ബന്ധനത്തിലകപ്പെട്ടുള്ള കാലം വലഞ്ഞു ശത്രുക്രോധസാധനമാകമൂലം. | 487 പിശാചിന്റെ അടിമയിലകപ്പെട്ടു ആ സമയം (ആ) ശത്രുവിന്റെ കഠിനത്തിന്നു തക്ക സാധനമായി തീരുക നിമിത്തം വലഞ്ഞു, |
| 488 അപ്പുലോറവും കൊണ്ടു ബദ്ധശതവുമേറ പാപക്കൂട്ടത്തു ജനം നിൎദ്ദയമനസ്സോടും. | 488 വളരെ ദുഃഖവുമുണ്ടായി ഏറിയ മറിവുമേറ പാപങ്ങൾക്കു ശത്രുക്കളായ ജനം കരുണയില്ലാത്ത മനസ്സോടു, |
| 489 പ്രാപ്താപത്തുള്ളവരെ നരകേ താഴ്ത്തീടുവാൻ കോപ്പുകൂട്ടുന്ന നേരം സൎവ്വേശനേക പുത്രം. | 489 ആപത്തുകളിലകപ്പെട്ടവരെ! നരകത്തിൽ താഴ്ത്തീടുവാൻ(എന്ന പോലെ) കോപ്പു കൂട്ടുന്നനേരം സൎവ്വേശ്വരൻതമ്പുരാന്റെ ഏക പുത്രൻ, |
| 490 സല്പതി ധൎമ്മ പതി സകല ഗുണ പതി നിഖില ലോക പതി സൽഗുണ പ്രജാപതി. | 490 നല്ല കൎത്താവും ധൎമ്മരാജാവും സകല നന്മയുടെ നാഥനും സകല ലോകനാഥനും സൽഗുണമുള്ള നരപതിയും, |
| 491 അഖില ജന പതി സൎവ്വേക പതി വേദപതി സൎവ്വജ്ഞൻ വിഭുവൻ കൂടസ്ഥൻ നിരുപമൻ. | 491 എല്ലാ ജനങ്ങളുടെ ഉടയവനും എല്ലാററിന്നും ഏകനാഥനും വേദനാഥനും സൎവ്വവും അറിഞ്ഞിരിക്കുന്നവനും നിൎമ്മലമുള്ളവനും, ഇളക്കമില്ലാത്തവനും ഉപമയില്ലാത്തവനും, |
| 492 അനന്തമാ ഗുണനിധി കരുണാഗാധാംബുധി സൃഷ്ടിപാലന നാശനങ്ങൾക്കൊരേക പതി. | 492 അന്തമില്ലാത്ത ഗുണത്തിന്റെ നിക്ഷേപവും, കരുണയുടെ ആഴക്കടലും, സൃഷ്ടിസ്ഥിതി സംഹാരങ്ങൾക്കു ഏക പതിയും. |

### നരകപർവം.

509 തന്നുടെ വാക്യങ്ങളാൽ വേദാർത്ഥം പ്രകാശിക്കും_ സംശയംതീരും മനോവ്യാധിയു മകന്നുപോം.

510 സന്തത ദുഃഖം ശ്രുതം മനസ്സും ഖേദം പൂണ്ടു നിറഞ്ഞ വിഷാദവും സംഭ്രമം ചെറുതല്ല.

511 ഉറക്കം നീങ്ങി യശനാശയു മകന്നുപോയി_ നിർമ്മല തവ വാക്ക കേൾക്കുമ്പോൾ സുഖം വരും.

512 അന്തസ്താപാന്തത്തിന്നു ശീതളം കേൾപ്പിക്കുകിൽ_ഒഴിയുംദുഃഖം നരകാഗ്നിയിൽ വീഴാല്ലാനായ്

513 കഴിവെന്തുള്ളു ? വെന്നെ ബോധിപ്പിച്ചീടേണമേ! ഗുണാഢ്യം പ്രാപ്തിക്കെന്തൊരു മാർഗ്ഗം നല്ല?

514 രണ്ടിലു സംക്ഷേപിച്ചു കേൾപ്പിച്ചീടണം ഗുരോ!_ തല്ലാലം തപോധന്യൻ സാരസ്യമോടുചൊന്നാൻ.

515 സകലേശായ നമഃ മമ ശരണം ദേവ_ സതതം ചൊല്ലുവാനും ചേർച്ചയിലൊപ്പിപ്പാനും.

516 തത്വം പഠിപ്പിപ്പാനും സകലജ്ഞനായ നാഥ ആദ്യന്തഹീനൻ ലയമില്ലാത്ത സർവേശ്വരൻ.

### പൊരുൾ

509 തന്റെ വാക്യങ്ങളാൽ വേദസാരം പ്രകാശിക്കും. സംശയം തീരും മനോവ്യാധിയുമകന്നു പോകും.

510 എപ്പോഴും ഉള്ള ദുഃഖത്തിന്മേൽ (പറഞ്ഞു) കേട്ടതിനാൽ മനസ്സു ഖേദംപൂണ്ടു വിഷാദവും നിറഞ്ഞ സംഭ്രമവുംഏറി.

511 ഉറക്കം നീങ്ങി, ഭക്ഷണത്തിന്നുള്ള ആശയുമകന്നുപോയി. ശുദ്ധമുള്ള നിന്റെ വാക്കു കേൾക്കുമ്പോൾ സുഖം വരും.

512 മനോതാപത്തിന്നു ആശ്വാസം കേൾപ്പിച്ചുവെന്നാൽ ദുഃഖം ഒഴിയും. നരകത്തീയിൽ വീഴാതിരിപ്പാൻ വേണ്ടി_

513 കഴിവെന്തുള്ളുവെന്നു എന്നെ ബോധിപ്പിക്കേണമേ. നന്മയുടെ ആദികാരണമായിരിക്കുന്നവനെ പ്രാപിക്കുന്നതിന്നു എന്തൊരു വഴിനല്ല? (എന്നു)

514 ഇതു രണ്ടും ചുരുക്കമായി പറഞ്ഞു തരേണമേ ഗുരുനാഥാ! അന്നേരം തപോധനൻ (എന്ന മുനി) സാരാർത്ഥമായി പറഞ്ഞു.

515 സർവേശ്വരനെ സ്തുതി, എന്റെ ശരണമായ ദൈവമേ! സതതം ഇണങ്ങാതെ ചൊല്ലുവാനും ചേർച്ചയിൽ കല്പിപ്പാനും.

516 പരമാർത്ഥം പഠിപ്പിപ്പാനും സകലവും അറിഞ്ഞിരിക്കുന്നവനായുള്ളോരു സ്തുതി. ആദിയുമന്തവുമില്ലാത്ത ലയമറ്റ സർവേശ്വരൻ.

നരകപവം.

517 അന്ധപാഗന്ധാരതം നരന്മാരെ സൃഷ്ടിച്ച കാലം_ സുഭാഗ്യപ്രാപ്തിക്കൊരു വഴിമറൊന്നു പിന്നെ.

518 ദൗർഭാഗ്യ പാതത്തിനു ഭവിച്ച വിധി വരാൽ അപഥം തൃക്കപാ ഋജുമാർഗ്ഗ ഗമനം തഥാ.

519 കല്പിച്ചു പരാപരൻ മനുഷ്യ ഋണത്തിന്നായ്_ദുർബ്ബുധികളുള്ള ജനം സന്മാർഗ്ഗമറിയാതെ.

520 ദുർമ്മാർഗ്ഗേ നടന്നവരത്രാന്തം വലയുന്നു_ അപഥത്യാഗം ചെയ്യാൻ തരമെന്നുറച്ചിട്ടു.

521 സല്പഥമറിവാനായ് സൃഷ്ടിക്ക മുനി വര_ മുക്തി പ്രാപ്തിക്കുന്നരകഗമത്തിന്നുമിതി.

522 സ്മൃതി രണ്ടെന്നാകുന്നു മൂന്നാമതൊന്നില്ല_മുമ്പിലെ മാർഗ്ഗമതി വിസ്തൃതമുള്ള വഴി.

523 ചിന്തിച്ചാൽ മനോഹരമെന്നത്രെ പറയേണ്ടു_ദുസ്തപരം വിനാ ഗീത ഗാനങ്ങളതിലുണ്ടാകാം.

524 ഇഷ്ടിതം യഥാതത്ര സുഖികളം ഗാമികളും കാമ ക്രോധാദി ഗർവ്വ ലോഭസാധനമെല്ലാം.

പൊരുൾ.

517 വഴിപോക്കരായ മനുഷ്യരെ സൃഷ്ടിച്ചനാളിൽ മോക്ഷ ഭാഗ്യ പ്രാപ്തിക്ക ഒരു വഴിയും, പിന്നെ മറൊന്നു_

518 (അതായ്തു) ദൗർഭാഗ്യത്തിന്റെ അനുഭവമായിട്ടു (ഇങ്ങനെ രണ്ടും) ഭവിക്കയെന്നും വിധിച്ചു. അപ്പോൾ ദുർമ്മാർഗ്ഗ വഴി ഉപേക്ഷിച്ചു നല്ലവഴിക്ക നടക്കുന്നതിന്നും പ്രമാണിച്ചു.

519 മനുഷ്യഗുണത്തിന്നായിട്ടു പരാപരൻ (ആദ്യ സർവ്വേശ്വരൻ) കല്പിച്ചു. (പക്ഷെ) ദുർബ്ബുദ്ധിയുള്ള ജനം നല്ലവഴി അറിയാതെ_

520 ദുർവ്വഴിക്ക നടന്നവര് നിത്യവും വലയുന്നു. ദുർമ്മാർഗ്ഗവഴി വെടിയുവാൻ അതിന്റെ ലക്ഷണമുറച്ചിട്ടു.

521 നല്ലവഴി അറിവാനായി മുനിശ്രേഷ്ഠാ! (നീ) സൃഷ്ടിക്ക, മോക്ഷ പ്രാപ്തിക്കും നരകത്തിൽ പോകുവാനും ഇങ്ങിനെ_

522 വഴിരണ്ടെന്നു നിശ്ചയം. മൂന്നാമതായി ഒന്നുമില്ല_മുമ്പത്തെത് ഏറ്റം വിസ്തൃതമുള്ള വഴിയാകുന്നു.

523 ചിന്തിച്ചാൽ മനോഹരമെന്നത്രെ പറയേണ്ടു_ചിത്രസംപൂർണ്ണം കൂടാതെ വാദ്യത്തോടുകൂടിയുള്ള പാട്ടുകളതിൽ കേൾക്കാം.

524 അവിടെ (ആ വഴിയിൽ) നടക്കുന്നവര് ഇഷ്ടംപോലെ സുഖിക്കും, മോഹം, കോപം, അഹങ്കാരം, ലോഭം, മുതലായതിനുള്ള സാധനം ഒക്കെയും.

നരകപാട്ടു.

525 സമ്പൂർണ്ണമാകുംവെ
ണ്ണമവിടെ ലഭിക്കുന്നു_ പു
ഞ്ചിരി പുതുമകൾ ക്രീഡകൾ
ലീലകളും.

526 മാംസത്തിൻ ഭോ
ഗങ്ങളുമാവഴി ലഭിക്കുന്നു_
ഇന്ദ്രിയജയംവിനാ സ്വൈ
രമായ് നടന്നിടാം.

527 അനിഷ്ടമൊഴിച്ചി
ടാം പർവ്വതംകടക്കേണ്ട_അ
നായാസത്താൽ വഴി കീ
ഴ്പ്പോട്ടു നടക്കേണ്ടു.

528 ഗമിപ്പാനാണതെ
ങ്കിൽ സ്വാസ്ഥ്യമാണുള്ളത്ത
ത്രെ_ മാംസത്തിന്നുടെ ക
ണ്ണുംകൊണ്ടുടൻനിറഞ്ഞിടും

529 ബന്ധുക്കൾ പല
രുണ്ടാം പ്രധാന രാജാക്ക
ളും_ ജനപാലരും മഹാ മു
ഖ്യരുമുള്ളോർകളും.

530 എന്തേറപ്പറയുന്നു
ഭൂമിവാസികളൊക്കെ_ സു
ഖപാനോത്സവങ്ങൾ ഗാന
ങ്ങൾ ശ്രോത്രത്തിന്നും.

531 സുരഭി ഘ്രാണ
ത്തിന്നും ജിഹ്വക്ക രുച്യ
രസം_തൊക്കിന്നു മൃദുതാവു
മവിടെ ഭവിക്കിലും.

532 ഇക്കേട്ടതിച്ഛിച്ചു
നീയാവഴി നടക്കേണ്ട_ആ
ദിയിൽ സുഖമുള്ളു പിന്നെ
യും ദുഃഖഭാഗം.

533 സ്വദേഹമനോര
ഥം സാധിച്ചല്പകാലെ_
നിന്മോഹം ലഭിപ്പാനായാ
ത്മാവെക്കളയുകിൽ.

പൊരുൾ.

525 സമ്പൂർണ്ണമാകുംവണ്ണമവിടെ ലഭിക്കുന്നു_പുഞ്ചിരിയും പുതുമകളും ക്രീഡകളും ലീലകളും.

526 മാംസത്തിന്റെ സൌഖ്യങ്ങളും ആവഴി ലഭിക്കുന്നു. ഇന്ദ്രിയങ്ങളുടെ ത്വരയെ അടക്കി ജയിക്കാതെ സ്വൈരമായി നടക്കാം.

527 അനിഷ്ടമൊഴിച്ചുകളയാം. മലകൾ കടക്കേണ്ട. പ്രയാസംകൂടാതെ വഴി കീഴോട്ട നടക്കാവേണ്ടു.

528 നടപ്പാനാണതെങ്കിൽ സ്വസ്ഥമായി അതിൽ പാർത്താൽ മാംസത്തിന്റെ കണ്ണുംകൊണ്ടു ഉടനെ നിറഞ്ഞുപോകും.

529 ബന്ധുക്കളായി പലരുമുണ്ടാകും. പ്രധാന രാജാക്കളും പ്രഭുക്കന്മാരും മഹാ മുഖ്യരുമുള്ളവരും.

530 എന്തിനേറെ പറയുന്നു? ഭൂമിവാസികളൊക്കെയും കാഴ്ചയ്ക്കു കൌതുകവും കേൾവിക്ക ഇൻപവും.

531 മൂക്കിന്നു സൌരഭ്യവും നാവിന്നു രുചിയുള്ള രസവും തൊലിക്ക നേർമ്മയും അവിടെ കിട്ടുമെന്നാലും.

532 ഈ കേട്ടതാഗ്രഹിച്ചു നീ ആ വഴിക്ക നടക്കേണ്ടാ, ഇടക്കാലത്തിൽ സുഖമുണ്ടാകും പിന്നെ ദുഃഖമാണ് വരുന്നതു.

533 നിന്റെ ശരീര ഇഷ്ടത്തിന്നു തക്കവണ്ണം അല്പകാലം നടന്നു നിന്റെ മോഹം നിറവേറുമാറായി ആത്മാവിനെക്കളയുന്നുവെങ്കിൽ_

| നരകപർവ്വം. | പൊരുൾ. |
| --- | --- |
| 534 നിന്നാലും മൂഢനാത്മമില്ലെന്നു ബോധിച്ചാലും_ സന്തതം ദുഃഖമനുഭവിക്കുമന്നരം. | 534 നിന്നാലും മൂഢൻ ആത്മമില്ലെന്നു അറിഞ്ഞുകൊൾക. (പിന്നെ ഒരു സ്ഥലമുണ്ടു അതിൽ) എല്ലായ്പ്പോഴും ദുഃഖം അനുഭവിക്കും. അതിന്റെ ശേഷം. |
| 535 അത്യല്പം ദുഃഖം സഹിച്ചെപ്പൊഴും സുഖിപ്പാനായ്_ ശുദ്ധാത്മാക്കളിതിനുപെട്ടും വിഷമമെന്നാകിലും. | 535 എത്രയും അല്പമായ സങ്കടം സഹിച്ചു് എപ്പോഴും സുഖിപ്പാനായിട്ടു വിഷമമാകുന്നുവെങ്കിലും, ശുദ്ധാത്മാക്കൾ അതിനു പുറപ്പെട്ടു. |
| 536 ആദിയിൽ ഖേദമെങ്കിലുടനെ കുറഞ്ഞിട്ടും_ അന്ത്യനാരോഗ്യം പ്രാപിച്ചാനന്ദിച്ചീടുമഥ. | 536 തുടക്കത്തിൽ ഖേദം തോന്നുമെങ്കിലും ഉടനെ കുറഞ്ഞുപോകും. അവധിയില്ലാത്ത ആരോഗ്യം പ്രാപിച്ചു ആനന്ദിക്കും. |
| 537 സ്വർഗ്ഗാവസ്ഥയിപ്പോൾ കേട്ടാലും ജ്ഞാനാംഗ_ മംഗലം സിദ്ധിപ്പാനായ് ദക്ഷിണമാർഗ്ഗപഥി. | 537 ജ്ഞാനാംഗ! ഇപ്പോൾ സ്വർഗ്ഗത്തിന്റെ അവസ്ഥ കേട്ടുകൊൾക. മോക്ഷം കിട്ടുവാനായിട്ടു വലത്തു ഭാഗമായ നല്ല വഴി_ |
| 538 ഗമനത്തുടങ്ങുമ്പോൾ നദിയെക്കടക്കണം_ സ്വർഗ്ഗംഗയുണ്ടെന്നുള്ള നിർമ്മല സംസാരത്താൽ. | 538 നടപ്പാൻ തുടങ്ങുമ്പോൾ നദിയെ കടക്കണം. സ്വർന്നദിയുണ്ടെന്നുള്ള നിർമ്മലമായ സംസാരത്താൽ_ |
| 539 അജ്ഞാനമതമെന്ന സത്യമായിരിക്കിലും_ ഇജ്ജലമതിനൊക്കും സുജ്ഞാനപ്രദമിത. | 539 അജ്ഞാന മതമെന്നു (തോന്നാം) സത്യമായിരിക്കുന്നുവെങ്കിലും ഈ വെള്ളം അതിനൊക്കും. ഇതു നല്ല ജ്ഞാനം കൊടുക്കുന്നതാകുന്നു. |
| 540 നൈർമ്മല്യമിതിനോടു മിതാഘവിനാശനം ആമയമെല്ലാറ്റിന്നും ശമനമായ തീർത്ഥം. | 540 ഇതിനു ശുദ്ധതയേറും. ഇതു ദോഷങ്ങളെ ഇല്ലാതാക്കുന്നതാകുന്നു. എല്ലാ രോഗത്തിന്നും പൊറുതി വരുത്തുന്ന വെള്ളം. |

### നരകപാപ്മം.

541. ജ്ഞാനകാരണം സകലാരോഗ്യവഹാമൃതം_ സ്ഥാനമവിടെ മുമ്പില്ലശിപ്പിനാഥാഗന്മാർ.

542. എങ്കിലെ നടപ്പതിന്നുപായമുണ്ടായ്വരു_ മംഗലജ്ഞാനസ്നാനം കഴിഞ്ഞാരനന്തരം.

543. അന്തരന്ധന്തമായ ബോധപ്രകാശയുക്തം_ നൈർമ്മല്യമാം പ്രഭായുദിച്ചു വിളങ്ങിടും.

544. ദൂരദർശനത്തിന്നിതെത്രയുമുപകാരം_ വിശ്വാസരശ്മിനാമമന്ത്രമതിനില്ല.

545. നിശയില്പകലിലും ശോഭിക്കമൊന്നുപോലെ അന്തോന്നസൃഷ്ടനിൽനിന്നുണ്ടായതിനാലെ.

546. നിത്യാന്ധകാരനാശമെന്നുമനുമിച്ചീടാ_ പ്രത്യക്ഷം സൃഷ്ടപ്രഭായിതെന്നു നിനക്കേണ്ടാ.

547. മാർത്താണ്ഡനോടു കൂടെയപ്രഭാ നീങ്ങുമല്ലോ_ അവ്യയശോഭയുക്തസകലേശനിൽനിന്നു.

548. ദേചിച്ച നിമിത്തത്താലലയരശ്മിയിത_ ഭുവനാന്തരസ്ഥകളശേഷംകളവാനായ്.

### പൊരുൾ.

541. ജ്ഞാനത്തിന്നു കാരണവും ശക്തിവരുത്തുന്ന അമൃതവും (ആകുന്നു.) അവിടെ(അതായത് ആ നദിയിൽ) വഴിപോക്കരായവര് മുമ്പു കുളികഴിപ്പിൻ!

542. എങ്കിലെ നടക്കുന്നതിന്നു ശക്തിയുണ്ടാകയുള്ളൂ. മംഗലമായ മാമോദീസാ കഴിഞ്ഞതിൻറശേഷം.

543. ഉള്ളിലെ അന്ധകാരത്തിനെ നീക്കുന്നതായ ബോധപ്രകാശത്തോടു കൂടിയ ശുദ്ധതയെന്ന പ്രഭ ഉദിച്ചു വിളങ്ങും.

544. ദീർഘദർശനത്തിന് അത് എത്രയും ഉപകാരമുള്ളതാണ്. വിശ്വാസത്തിന്നുള്ള പ്രകാശം എന്ന നാമം പറയുന്നതിന് മറ്റും കുറവില്ല.

545. രാവിലും പകലിലും ഒരുപോലെ ശോഭിക്കും. അറുതിയില്ലാത്ത സൃഷ്ടനിൽനിന്ന് ഉണ്ടായതിനൊക്കച്ച്.

546. നിത്യമായ കൂരിരുട്ടിനെ(നീക്കുന്ന ഈ പ്രഭ) എന്നും അനുമിക്കയില്ല. കാണ്മാൻ വശമുള്ള സൃഷ്ടപ്രഭ ഇതാണെന്നു നിരൂപിക്കേണ്ട.

547. ആ സൂര്യനോടുകൂടെ നീങ്ങിപ്പോകുമല്ലോ? (എന്നാൽ ഇത്) കുറയാത്ത ശോഭയുള്ള സർവ്വേശനിൽനിന്നു.

548. പുറപ്പെടുന്നതിനാൽ ലയമില്ലാത്ത പ്രകാശമിതാകുന്നു. ഭൂമിയിലെ ഇരുട്ടുകളൊക്കെയും നീങ്ങുവാനായി.

നരകപൎവ്വം.

549. ഈവെളിവുദിപ്പിച്ച കരുണാലയൻ ദേവൻ— വാസ്തവമറിവതിനായ് ഹിനാലോചനന്മാർപോൽ.

550. മൎത്ത്യന്മാർ പിണങ്ങിയും തപ്പിയും നടന്നിട്ടും— ഈ രശ്മിനോക്കിപ്പുണ്യാപുണ്യവുമറിയണം.

551. ധൎമ്മത്തെ സേവിപ്പാനായധൎമ്മം ത്യജിക്കണം ഒന്നാകലുറച്ചു നീ രണ്ടിനെ കാത്തുകൊണ്ട്.

552. സന്തതസുഖത്തിനായ് രണ്ടിനെ രക്ഷിക്കണം—മൂന്നു ശത്രുക്കളെ നാലാൽ തോല്പാൻ ഉത്സാഹത്തോടും.

553. ചിന്തയിൽ നാലവസ്ഥ സന്തതം ധ്യാനിക്കണം—അഞ്ചിനെ വശത്താക്കി സൂക്ഷിക്ക കോട്ടപോലെ.

554. ഉഴറിയാത്മാക്കളാറിൽ നിന്നകലുക—ഏഴിനെ ഏഴിൻവശാലുന്മൂലനാശം ചെയ്യൂ.

പൊരുൾ.

549. കരുണാനിറഞ്ഞ തമ്പുരാൻ ഈ വെളിവിനെ ഉദിപ്പിച്ചു. നിശ്ചയമറിവാനായിട്ട കുരുടന്മാൎക്കു ഇല്ല്യമായ.

550. വഴി പിണങ്ങിയും തപ്പിയും നടക്കേണ്ടുന്ന മനുഷ്യര് ഈ രശ്മി നോക്കി നന്മതിന്മകളെ അറിയണം.

551. പുണ്യംചെയ്യുന്നതിനായിട്ട് ദോഷത്തെ നീ ഉപേക്ഷിക്കണം. ഒന്നുകൽ( ആവശ്യമുള്ള കാൎയ്യം ഒന്നാകുന്നു വെന്ന് അതിലിച്ഛയതിൽ) ഉറച്ച് രണ്ടിനെ (അതായത് ദൈവസ്നേഹത്തെയും പരസ്നേഹത്തെയും) കാത്തുകൊണ്ടും.

552. എപ്പോഴും സുഖിപ്പാനായിട്ട് (മാനവന്ത)രണ്ടിനെ രക്ഷിക്കണം. മൂന്നു ശത്രുക്കളെ (അതായത് ലോകം, പിശാച്, മാംസം) നാലാൽ (അതായത് വിവേകം, അടക്കം, നീതി, ആത്മശക്തി) തോല്പുവാൻ ഉത്സാഹത്തോട്ടുകൂടെ.

553. വിചാരത്താൽ നാലവസ്ഥ (അതായത് മരണം, വിധി, നരകം, മോക്ഷം)എപ്പോഴും ധ്യാനിക്കേണം. അഞ്ചിനെ(അതായത് ഇന്ദ്രിയങ്ങളഞ്ചിനെ) വശത്താക്കി കോട്ടപോലെ സൂക്ഷിക്കണം.

554. ദുൎന്നാശമായിരിക്കുന്ന ആറിൽ (അതായത് ആറാംപ്രമാണത്തോട്ട മറുത്തുള്ള ദോഷത്തിൽനിന്ന്)ഉഴറി അകന്നുകൊൾക. ഏഴിനെ (അതാകുന്നത് തലപ്പെട്ട ദോഷങ്ങൾ ഏഴിനെ) ഏഴിന്റെ വശത്താൽ (അതാകുന്നത് എളിമ മുതലായ പുണ്യങ്ങളുടെ വശത്താൽ) വേരോടെ നശിപ്പിക്ക.

നാരകപർവ്വം.

555. ഏട്ടിനെച്ചിന്തിച്ചുള്ളിൽ സന്തോഷം നടക്കുക — കട്ടനാലും ചെന്നാൽ നവ സംഖ്യയിൽ സ്ഥാപിപ്പാനായ്.

556. പത്താടൊത്തിട്ടും വണ്ണം രണ്ടിനൊത്തിരിക്കുക — അതിനാൽ രണ്ടുകൊണ്ടൊന്നായിരിക്കുന്നു സുഖം.

557. തൽപ്രഭ കൊണ്ടു പിന്നെപ്പർവ്വതം കാണും യഥാ — ഉപരിഭാഗേഷു വൃക്ഷമെന്നറിഞ്ഞുടൻ.

558. തരുവിലുള്ള സസ്യം രസിക്കാനെറിക്കാം — സുരസമുള്ളതിനാൽ ശക്തിവർദ്ധനമുണ്ടാം.

559. ഫലത്തിൻഫലം സന്താരോഗ്യമെന്നതാം ആലസ്യമൊക്കെ നീക്കും സന്തോഷം വളർത്തിടും.

560. തത്തരുവിൽ നിന്നൊരു ശാഖയെ പ്രാപിക്കണം — അതു ദണ്ഡുപോൽ താങ്ങുമാലസ്യം വരുന്നേരം.

561. ശരണമതുകൊണ്ടു ശരണത്തിനാദ്യ — ഭാവ്യാന്തികത്തിൽ വസിച്ചിടുന്ന സത്രപിയാം.

പൊരുൾ.

555. ഏട്ടിനെ (എവൻഗേലികട്ടത്ത ഭാഗ്യങ്ങളും ഏട്ടിനെ) നിരൂപിച്ച സന്തോഷത്തോടുകൂടെ നടക്ക. കട്ടിവസം കഴിഞ്ഞ് ഒൻപതുവൃന്ദത്തോടുകൂടെ സ്ഥാപിപ്പാനായിട്ട്.

556. പത്താടൊക്കുംവണ്ണം രണ്ടിനൊത്തിരിക്കുക. അതിനാൽ രണ്ടുകൊണ്ട് ഒന്നായിരിപ്പാനാം സുഖം (വരും)

557. അതിന്റെ പ്രഭകൊണ്ടു പിന്നെ മലയെ കാണുന്നപോലെ മേൽഭാഗത്തിൽ നല്ലവൃക്ഷം(നില്ക്കുന്നു)വെന്നറിഞ്ഞ് ഉടനെ.

558. വൃക്ഷത്തിന്മേലുള്ള കനി രസിപ്പാനായിട്ട കോരിക്കൊൾക. നല്ല രസമുള്ളതിനാൽ ശക്തി വർദ്ധനയുണ്ടാകും.

559. ഫലത്തിന്റെ ഗുണം ഏറ്റവും ആരോഗ്യമെന്ന വിശേഷം. ആലസ്യമൊക്കെ നീക്കും. നല്ല പ്രസാദം വർദ്ധിപ്പിക്കും.

560. എന്ന ആ വൃക്ഷത്തിൽനിന്ന് ഒരു കൊമ്പിനെ പ്രാപിക്കണം. ആലസ്യമുള്ളനേരത്തു വടിപോലെ താങ്ങുകയും ചെയ്യും (എന്ന ഇത്)

561. ശരണമാകകൊണ്ടു ശരണമെന്നതിനെ വിളിക്കുന്നു. സമുദ്രഗിരിയുടെ നടുവിൽ വസിക്കുന്ന സത്രപിയെ.

നരകപൎവ്വം.

562. ഉപവിയെന്ന നാ
മമായൊരു സെവിക്കൊരാ_
സഭാവ സാഭാവിയുമുപകാ
രിയുംചിന്നെ.

563. ലോഭ ക്രോധാദി
ഹീനൻ കരുണാചിത്തന
യൎമ്മം_അറച്ചിരെ പഥി നി
ന്നെ നടത്തും പിഴക്കാതെ.

564. പൎവ്വതമുകളിൽ
നിന്നിറങ്ങിയൊരുതാണ_
വീഥിയിൽ നിന്നപാൎപ്പ മ
ങ്ങളുമുള്ള ദിശി.

565. ശീതളംകൊണ്ടു മ
നസ്താപങ്ങൾ തണുത്തിട്ടും
ആശ്വസിച്ചമരക്കളെക്കൊണ്ടു പോം
സ്വൎഗ്ഗമുണ്ടാകുന്നം.

566. സുരഭിയുത ബഹു
പുഷ്പങ്ങൾ തത്രകാണാം_സു
ജ്ഞാനിബഹുഗുണമവററി
ൽസൃഷ്ടിച്ചിട്ടു.

567. സുജ്ഞാനപ്രസൂന
ത്തെയെടുക്കം മെദെത്തൊ
ടെ_ചൂടീട്ടും ഘ്രാണിച്ചീട്ടുമ
തിനാലജ്ഞാനവും.

568. മടിയു മഹാമൃതി
ബലഹീനങ്ങൾ പോകും_
സുജ്ഞാനഗുണവശാൽന
ശിക്കമഹങ്കാരം.

569. അജ്ഞചിന്തകൾ
പരദൂഷണദോഷങ്ങളും_
സ്വൎഗ്ഗയോഗ്യവൃത്തിയെടു
പ്പാൻ തോന്നുമല്ലോ.

പൊരുൾ.

562. ഉപവിയെന്ന നാമമുള്ള അ
തിനെ നിങ്ങൾ സമ്പാദിക്കം. നല്ല ഉ
ണൎശീലമുള്ളവനും ഉപകാരിയുമാകു
ന്നു.

563. അത്യാൎത്തി ശരസം കോപം മു
തലായതില്ലാത്തവനും കരുണയുള്ളവ
നും (ആകുന്നു) പുണ്യമായ വഴികളിൽ നി
ന്നു തെററക്കൂടാതെ നടത്തും.

564. മലമുകളിൽനിന്നിറങ്ങി കെ
ടാണ പാന്ഥിയിൽവന്ന പാൎക്കും. മ
നോഹരമായ ദിക്ക് (ആകുന്നു.)

565. അവിടെ ശീതളംകൊണ്ടു മ
നോദുഃഖങ്ങൾ ആശ്വാസപ്പെട്ടുപോ
കും. ദുഃഖമായ മുട്ടുകളൊക്കയും കെ
ട്ടുപോകും. സ്വൎഗ്ഗമുണ്ടാകുന്നു.

566. സൌരഭ്യമുള്ള വളരെ പുഷ്പ
ങ്ങൾ അവിടെ കാണപ്പെടും. സത്യ
ത്തെ അറിഞ്ഞിരിക്കുന്നവൻ അവററി
ൽ അനേകംഗുണങ്ങളെ സൃഷ്ടിച്ചിട്ട്.

567. സുജ്ഞാനമെന്ന പുഷ്പത്തെ
സന്തോഷത്തോടുകൂടെ എടുക്കും. തല
യിൽ വയ്ക്കയും മണക്കയും ചെയ്യും. അ
തിനാൽ അജ്ഞാനവും.

568. മടിയും നിദ്രയും ബലഹീ
നങ്ങളും പോകും. ആ നല്ല ജ്ഞാന
ത്തിന്റെ ഗുണത്താൽ അഹങ്കാരവും
നശിക്കും.

569. അജ്ഞാനത്തിനടുത്ത വിചാ
രങ്ങളും അന്യരെ പറയുന്ന ദൂഷണങ്ങ
ളും (തീൎത്തിട്ട്) സ്വൎഗ്ഗത്തിനടുത്ത തൊ
ഴിൽ എടുപ്പാൻ തോന്നുകയും ചെയ്യു
മല്ലോ.

| നരകപാവം. | പൊരുൾ. |
| --- | --- |
| 577 ശങ്കയാലേകനാകിൽ പേടിക്കവേണ്ട വൃഥാ_ ഏകനെന്നാലും ധർമ്മസ്യവഴി നടക്കണം. | 577 ഏകനായാലും ശങ്കയാൽ വെറുതെ പേടിക്കേണ്ട. ഏകനായാലും നല്ല പുണ്യവഴിക്ക നടക്കണം. |
| 578 ലോകസമൂഹത്തോടു കൂടവെ പിഴവഴി_ നടന്നാൽ ദോഷമുണ്ടു ദുർഗ്ഗതി വരും പിന്നെ. | 578 ലോകത്തിലുള്ള കൂട്ടമൊക്കെയോടും കൂടെ ദോഷപ്പെട്ട വഴിക്ക നടന്നാൽ ദോഷമുണ്ടു. പിന്നെ ദുർഗ്ഗതിയും വന്നുകൂടും. |
| 579 പേടിയെന്നിയെ ധർമ്മ പന്ഥാവിൽ നടന്നീടാം_ ഏകനല്ലൊരിക്കലും സർവ്വേശൻ തുണയുണ്ടു. | 579 (എന്നാൽ) നല്ലവഴിക്ക പേടികൂടാതെ നടക്കയും ചെയ്യാം. ഒരിക്കലും ഏകനല്ല സർവ്വേശ്വരൻ അവനു കൂട്ടുണ്ടു. |
| 580 സുകൃത സേവികളുമാവഴി നടക്കുന്നു. എങ്കിലൊ മാർഗ്ഗം ഗമിച്ചീടുന്ന സമൂഹമല്പം. | 580 പുണ്യം ചെയ്യുന്നവരും ആ വഴിയെ നടക്കുന്നു. എന്നാലൊ ആ വഴിക്ക നടക്കുന്ന ചുരുങ്ങിയ കൂട്ടം. |
| 581 സമ്പദിനാപരമാർത്ഥ ദുർബ്ബലം ഗർവ്വഹീനം ദീനരാമിതി വൃന്ദം കാണുമ്പോളസാരന്മാർ. | 581 ധനമില്ലാത്തവരും, പരമാർത്ഥികളും, അശക്തന്മാരും, എളിമപ്പെട്ടവരും രോഗക്കാരുമാകുന്ന ഇങ്ങനെയുള്ളവരെ കൂട്ടം കാണുമ്പോൾ അസാരന്മാര (അവരാകുന്നു) |
| 582 എന്നറച്ചവരോടു സംസർഗ്ഗ ത്യാഗം തവ_ മനസ്സിൽ സ്ഥാപിക്കാതെ ദുർമ്മോഹന്ത്യജിയണം. | 582 എന്നറച്ചുകൊണ്ടു അവരോടു സംസർഗ്ഗത്തിനു വെറുപ്പു നിന്റെ ഉള്ളിൽ സ്ഥാപിക്കാതെ ദുർവ്വിചാരം ഉപേക്ഷിക്കണം. |
| 583 നിർഗ്ഗുണ പൂർണ്ണമനിശ്രേഷ്ഠന്മാരവരെല്ലാം_ സൽഗ്ഗുണം പ്രതി ഗുണമഹത്തുപേക്ഷിച്ചു | 583 സൽഗ്ഗുണങ്ങളാൽ പൂരിക്കപ്പെട്ട മുനിവരന്മാരെല്ലാവരും പുണ്യത്തെ പ്രതി സാരമില്ലാത്ത ഗുണത്തെ ഉപേക്ഷിച്ചു |

നരകപർവ്വം.

602 അതീവമനോഹരമാം വർണ്ണമതില്ലുണ്ടാം_ ആദ്ധ്യാത്മ പ്രകാശത്താൽ ശ്രേയസ്സിന്നറിവുണ്ടാം.

603 ബുദ്ധിയുതെളിഞ്ഞീട്ടും മാനസരസത്തോട്ടും_ ഉടനെനീലശുക്ലമിശ്രവർണ്ണതാർത്ഥം.

604 കണ്ടീട്ടുമുപകാരമെഴുതാ ഗുണാവഹം. കൃഷ്ണവർണ്ണത്താൽ നിത്യസന്താപജ്ഞാനം, ശുക്ലം.

605 വർണ്ണത്താൽ ഗുണോത്തമസ്മരണമറിയുക_ ദൈവരീതിയാൽ രണ്ടും സന്തതം ചിന്തിച്ചറി.

606 സപ്തസ്വർഗ്ഗങ്ങളെലഭിച്ചീടുവാനൊത്തമെച്ചം. മൂന്നാമതാമമയറം ദ്വൈതസ്ഥമൊക്കെക്കാട്ടും.

607 എന്നസ്സും ഗുണങ്ങളും തിരിച്ചീട്ടറിയിക്കും_ വിചാരംകൊണ്ടു രണ്ടും ന്യൂനമറിയാമെല്ലോ.

608 ആചിരയാന്ന വൈരമാണിക്കം നാലാംരത്നം_ ബലവുമൊരുവർണ്ണമേ യന്യൂനം നില്ക്കും സദാ.

609 തല്ലിയാലടിച്ചാലുമനാശമാകുന്നതും_ ആത്മശക്തിയാൽസദാ നിശ്ചലമാവം നില്ക്കും.

610 ഒന്നിനാലൊരു ഭയം മനസിലെച്ചമില്ല കണ്ണാടിയെന്നപോലെ മനോയാസങ്ങൾ, ഞാഥോ_

ഭാഷ്യം.

602 ഏററവും മനോഹരമായ വർണ്ണം അതിൽ കാണാം. ആദ്ധ്യാത്മ പ്രകാശത്താൽ സുകൃതത്തിന്നറിവുണ്ടാകും.

603 മനസ്സിന്റെ രസത്തോടുകൂടെ ബുദ്ധിതെളിയും. ഉടനെ നീലവും വെള്ളയും കൂടികലർന്നിട്ടുള്ളതായ മണിക്കരത്നം.

604 വളരെ ഗുണങ്ങളെ നിറഞ്ഞിരിക്കുന്നതുകൊണ്ടു ഏററം ഉപകാരം കാണും. കറുത്തവർണ്ണത്താൽ നിത്യദുഃഖമായ അറിവും വെളുത്ത_

605 വർണ്ണത്താൽ ഉത്തമപുണ്യമായ വിചാരവും തിരിച്ചറിയപ്പെടുന്നു എന്നറിക. ദൈവനീതിയാൽ എപ്പോഴും രണ്ടും നീ ചിന്തിച്ച്_

606 മോക്ഷ സമ്പത്തുകളെ ലഭിപ്പാൻ ശ്രമിക്കും മൂന്നാമത്തെ ഏററം പ്രധാനമായുള്ള ദ്വൈതത്തിലുള്ളതിനെ ഒക്കെയും കാട്ടുന്നതുമാകുന്നു.

607 ദോഷവും ഗുണവും ഒക്കെതിരിച്ചറിയിക്കും. വിചാരംകൊണ്ടു രണ്ടും യഥാർത്ഥമറിയാമെല്ലോ?

608 നാലാം തരമായ വൈരമാണിക്കം ആചിരയാന്നതാകുന്നു. അവ്വണ്ണംതന്നെ ബലവും എപ്പോഴും നിത്യവുംനില്ക്കും.

609 തല്ലിയാലും അടിച്ചാലും നാശം വരാതിരിക്കുന്നതും (ആയ) ആത്മശക്തിയാൽ എപ്പോഴും ഉറപ്പായ ഭാവം നില്ക്കും.

610 ഒന്നിനാലും ഒരു ഭയം മനസ്സിലുണ്ടാകയില്ല കണ്ണാടി എന്നപോലെ പ്രയാസംകൂടാതെ ഞാഥോ_

നരകപാട്ടും.

611 കണ്ണിന്നു രൂപമെല്ലാം കാട്ടീടുന്നതാം രത്നം— ബോധത്താലതൊക്കവെ പ്രത്യക്ഷ സിദ്ധമല്ലൊ.

612 ശുദ്ധമാമന്ന സ്വർണ്ണവർണ്ണത്താലതിരുച്യം— ആദ്യം രത്നവും പിന്നെ ശോഭിച്ചീടുന്ന ദൂനം.

613 ഏറിയ പ്രഭായുക്തം സുരത്നഗുണമല്ലൊ ഉത്തമഫലത്തിന്റെ ലക്ഷണം ഹരിമണി.

614 ശക്തിക്ക വേപ്രിയ മന്ത്രരത്നമല്ലൊ— ഈ ഏഴ് രത്നങ്ങളെക്കളഞ്ഞീടാതെ വച്ചാൽ.

615 നിയതഗുണമതു കൊണ്ടു കൊണ്ടീടാമല്ലൊ— അപ്പുത്രത്തിൽനിന്നു സ്വർല്ലോകമെത്തീടുവാൻ.

616 അല്പമാർഗ്ഗമെയുള്ളു വൈഷമ്യമതിലേറം— ഈ വഴി ഉണ്ടോ നാഥ! ഉചിതമെന്നു ബുദ്ധ്യാ.

617 അവിരതമോക്ഷത്തെ പ്രാപിപ്പാൻ നടക്കണം— ആദിയിൽ ക്ലേശമേറം പിന്നെയും സുഖിച്ചീടും

618 മേദിനിസുഖങ്ങൾക്കും ഉത്തരരസങ്ങൾക്കും— ഭേദമിതെന്നു ബോധിച്ചീടണം മുനിവര!

619 മേദിനി സുഖപ്രാപ്യം സത്വരമൊഴിച്ചപോം— പരലോകത്തിൽ രസമെല്ലാം നിത്യമല്ലൊ.

പൊരുൾ.

611 കണ്ണിന്നു വസ്തുക്കളെയെല്ലാം കാട്ടും ജ്യോതിസ്സാകുന്ന രത്നം, അതൊക്കെയും ബോധത്താൽ തെളിയപ്പെട്ടതല്ലൊ?

612 ശുദ്ധമേറുന്ന പൊൻനിറത്താൽ ഏറ്റവും അനുഗ്രഹം (വർദ്ധന്നതായ) ആദ്യം രത്നവും പിന്നെ ശോഭിച്ചുനിന്നതു.

613 ഏറിയ പ്രഭയോടുകൂടിയനല്ല ഗുണമുള്ളതാകുന്നതല്ലൊ— മോക്ഷഫലത്തിന്റെ ലക്ഷണമായ മരതകം—

614 ശക്തിക്കു ഏവെ ഇഷ്ടമെന്നു മന്ത്രക്കൂട്ടാകുന്നതല്ലൊ? ഈ ഏഴ് രത്നക്കല്ലുകളെ കളയാതെ വച്ചിരുന്നാൽ

615 നിത്യമായ ഗുണംതന്നുകൊണ്ടു വാങ്ങികൊള്ളാമെല്ലൊ? ആ പുത്രത്തിൽ നിന്നുമോക്ഷത്തിൽ ചെല്ലുവാൻ

616 അല്പ വഴിയെയുള്ളൂ. വൈഷമ്യം ഏറ്റം ചുരുക്കം. ഈ വഴി ഉണ്ടോ നാഥാ! ഉചിതമാണെന്നു ബുദ്ധികൊണ്ടു (വിചാരിക്ക)

616 ഒടുക്കം വരാത്ത സന്തോഷത്തെ പ്രാപിപ്പാൻ നടക്കണം. ആദ്യത്തിൽ ക്ലേശമേറും, പിന്നീടു സുഖം വരും.

618 ലോകസുഖങ്ങൾക്കും മോക്ഷസുഖങ്ങൾക്കും തമ്മിൽ ഭേദമുണ്ടെന്നു ബോധിച്ചുകൊൾക മുനിശ്രേഷ്ഠാ!

619 ലോകത്തിൽ പ്രാപിപ്പാൻ തക്കസുഖങ്ങൾ ഉടനെ അറ്റുപോകും. പരലോകത്തിൽ (ഉണ്ടാകുമെന്ന) സന്തോഷം കീഴിൽ രസിക്കാത്ത സൌന്ദര്യമയമുള്ളതല്ലൊ ആകുന്നു.

നരകപൎവ്വം.

620 നരന്മാരതിൽ രസം കൊള്ളുമ്പോഴ് ദാഹമേദം— എന്നിവയുറച്ചിട്ട സന്മാൎഗ്ഗജ്ഞാനത്തോടു.

621 സന്തതശ്രേയസ്സിന്നാശ്ലേഷിപ്പൂളുകഭവാ— തക്കൊപാ തപോധനൻ നടന്നാത്മഹാ കാമം.

622 ഉചിതം ഗുണാനകൻ ബോധിച്ച വഴിപോലെ— മലത്തെക്കളവാനായി സുവൎണ്ണത്തെനാൾക്കും മതി.

623 യില്ലാത്ത ഭ്രാന്തനെന്നു സ്മരണ പൂൎവ്വത്തോടും— സ്വാരാനന്ദത്തെ സദാ രസിച്ചു വസിപ്പാനായി.

624 സാരമെന്നൊരു ത്യാഗം സ്ഥാപിച്ച മനസ്സോടും— താപസദൎശിപ്പിച്ച മാൎഗ്ഗത്തിൽ കൂടി ഉണ

625 പ്രാപ്തിക്ക വഴിപോലെ ശ്രമിപ്പാനാരംഭിച്ചാൻ വ്യസനം ഭവിഷ്യത്തിൽ ദുരന്തമെന്നാകണ്ടു.

626 സത്സംഗ പ്രിയത്തോടും സംബുദ്ധാഗ്രഹത്തോടും—സന്മാൎഗ്ഗ സരണത്തി ലൊന്നല്ലാതുന്തുടങ്ങിയാൻ.

627 ആമോദമവൎക്കുക്കു നിത്യഭാഗ്യവും വരും അല്ലെങ്കിൽ ദുരാസോടും പിശാച ഗണത്തോടും.

പൊരുൾ.

620 മാനുഷരിൽ സന്തോഷം കൊള്ളുമ്പോഴ് ദാഹമേദം എന്നതിനെ ഉറച്ചിട്ടു സന്മാൎഗ്ഗജ്ഞാനത്തോടുകൂടെ—

621 മുനിയെ! എന്നെന്നേക്കുമായ മോക്ഷത്തിന്നായിക്കൊണ്ടു ആശ്ലേഷമാകുക! ഇപ്രകാരം പറഞ്ഞിട്ടു തപോധനൻ തന്നിഷ്ടംപോലെ നടന്നു.

622 ഈ പറഞ്ഞ ഗുണാംഗൻ വഴിപോലെ ബോധിച്ച ചെളിയെ വാൎദ്ദിപ്പാനായിട്ടു സുവൎണ്ണത്തെ കൊടുക്കുന്ന ബുദ്ധി—

623 യില്ലാത്ത ഭ്രാന്തനെന്നു മുൻകൂട്ടി വിചാരിച്ച് മോക്ഷസുഖത്തെ എപ്പോഴും രസിച്ചു വസിപ്പാനായി—

624 സാരമില്ലാത്ത ഭൂമിയോടുള്ള വെറുപ്പു ഉറച്ച മനസ്സോടും തപസ്സികളെത്തിയ വഴിയിൽകൂടി ഉണ—

625 പ്രാപ്തിക്ക വഴിപോലെ ശ്രമിപ്പാനാരംഭിച്ചു. വരുവാനിരിക്കുന്ന വ്യസനം ഏററവും കഷ്ടമെന്നു കണ്ടു—

626 നല്ലവരോടുള്ള പ്രിയത്തോടും മോക്ഷൈശ്വൎയ്യാഗ്രഹത്തോടും നല്ല വഴി നടപ്പിന്നു എല്ലാവരും തുടങ്ങിയാൻ—

627 അവൎക്കു ആമോദവും നിത്യഭാഗ്യവും വരും. അല്ലെങ്കിൽ 'ദുരാസ്' എന്നവരോടും പിശാചുക്കളുടെ കൂട്ടത്തോടും.

നരകപൎവ്വം.

628 ജ്വലന ദാഹം കൊണ്ടു തപ്തന്മാരോടും കൂടെ– ശരണം വിനാ നിത്യ താപത്തിലകപ്പെട്ടു.

629 പരിവേദനപൂണ്ടു നിയതം ഖേദിച്ചിട്ടും– ഖേദങ്ങളൊഴിപ്പാനായഖേദം നിരൂപിച്ചു.

630 സദാചാരത്തോടിപ്പോഴും നടന്നു കൊള്ളുകിലൊ– ദുഃഖങ്ങളും ഭവിക്കാതെ ശ്രേയസ ലോകത്തിങ്കൽ.

631 സുഖിക്കും നിത്യമവൎക്കൊഴിയും ദുസ്ത്യാഗി.

പൊരുൾ.

628 ജ്വാലയുടെ ഉഷ്ണംകൊണ്ടു ചൂടുപിടിക്കപ്പെട്ടവരോടുംകൂടെ ശരണം കൂടാതെ നിത്യനരകത്തിലകപ്പെട്ടു–

629 മഹാ വേദന പൂണ്ടു നിത്യവും ദുഃഖിച്ചിട്ടും. ഖേദങ്ങളൊഴിപ്പാനായി ആ ഖേദം നിരൂപിച്ചിട്ടു–

630 എപ്പോഴും ആചാരത്തോടുകൂടെ ഇപ്പോഴും നടന്നുകൊണ്ടാൽ ദുഃഖങ്ങളും ഭവിക്കാതെ മോക്ഷ ലോകത്തുങ്കൽ–

631 നിത്യമായി സുഖിക്കും. നരകപീഡ അവൎക്കു ഒഴികയും ചെയ്യും.

## നരകപൎവ്വം

സമാപ്തം.



# സിദ്ധരൂപം.

ഇതിൽ

സിദ്ധരൂപം, ക്രിയാപദം, ബാലപ്രബോധനം

ആറ്റൂർ കൃഷ്ണപ്പിഷാരോടി

അവർകളുടെ ഭാഷാവ്യാഖ്യാനത്തോടുകൂടിയ

സമാസചക്രം, ശ്രീരാമോദന്തം കാവ്യം,

രാമായണസംഗ്രഹം ചമ്പൂകാവ്യം

ഇതുകൾ അടങ്ങിയിരിക്കുന്നു.




1113

വില അണ ൨.

ഭാരതവിലാസം ഡി. അച്ചുക്കൂടത്തിൽ അച്ചടിച്ചതു.

